

തൃക്കുന്നത്ത് സെമിനാരിയിൽ നടന്ന വാർഷിക പൊതുയോഗം അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.



വാർഷിക പൊതുയോഗത്തിൽ ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ് സ്വാഗതം ആശംസിക്കുന്നു.



കണ്ടനാട് (വെസ്റ്റ്) ഭദ്രാസന അദ്ധ്യാപക സംഗമം അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.




ORTHODOX SYRIAN SUNDAY SCHOOL ASSOCIATION OF THE EAST

# THE SUNDAY SCHOOL

Vol. 5 • No. 4 • October-December 2019 • FOR PRIVATE CIRCULATION ONLY







ഒ.എസ്.എസ്.എ.ഇ. ഓഫീസ്
നവീകരണത്തിന് തുടക്കം
കുറിച്ചുകൊണ്ട്
അഭി. ഡോ. ഗബ്രിയേൽ മാർ
ഗ്രീഗോറിയോസ് തിരുമേനി
പ്രാർത്ഥിക്കുന്നു.



ഉമയാറ്റുകര മോട്ടിവേഷൻ ക്ലാസ്



കൊല്ലം ഭദ്രാസന സൺഡേസ്കൂൾ
അദ്ധ്യാപകസംഗമം
അഭി. സഖറിയാസ് മാർ അന്തോനിയോസ്
മെത്രാപ്പോലീത്താ
ഉദ്ഘാടനം ചെയ്യുന്നു.



മുളന്തുരുത്തി ഡിസ്ട്രിക്ട്
അദ്ധ്യാപക വാർഷികയോഗം
പ്രൊഫ. ഡോ. ഷേർലി തോമസ്
ഉദ്ഘാടനം ചെയ്യുന്നു.
മുളന്തുരുത്തി മാർത്തോമ്മാ
പള്ളി വികാരി
ഫാ. ജിയോ ജോർജ് മട്ടമ്മേൽ
സമീപം



ചെങ്ങന്നൂർ ഭദ്രാസന
അദ്ധ്യാപക പരിശീലന ക്ലാസ്
അഭി. ഡോ. മാത്യൂസ്
മാർ തിമോത്തിയോസ്
മെത്രാപ്പോലീത്താ
ഉദ്ഘാടനം ചെയ്യുന്നു.



2020ലെ ഒ.വി.ബി.എസിൽ പ്രയോജനപ്പെടുത്തുവാനുള്ള വീഡിയോകൾ തയ്യാറായിക്കൊണ്ടിരിക്കുന്നു. ഒ.വി.ബി.എസ്. ഡയറക്ടർ ഫാ. മാത്യു കോശി, ജനറൽ സെക്രട്ടറി ഐപ്പ് വർഗീസ് എന്നിവരുടെ നേതൃത്വത്തിൽ ഫാ. തോമസ് പി. മുകളിൽ (സ്ക്രിപ്റ്റ്), റെനിറ്റ് രാജ് (അസോസിയേറ്റ് ഡയറക്ടർ), ക്ലിന്റോ ആന്റണി (ക്യാമറ), ഷിബു ജോബി (ആലാപനം) എന്നിവർ പ്രവർത്തിക്കുന്നു.

THE SUNDAY SCHOOL

Vol. 5 • No. 4 • October- December 2019



*കേന്ദ്ര ഓഫീസ്*
**ദേവലോകം**
**കോട്ടയം-686 004**
**✆ 0481 2572890**
thesundayschoolossae@gmail.com

**An OSSAE Publication**
Printed at Alois Graphics
Kottayam-1, Tel: 0481 2569847
aloisgraphics@gmail.com

# താളുകൾ മറിക്കുമ്പോൾ

എഡിറ്റോറിയൽ

# പ്രകാശത്തിന്റെ ഉദയം

*ഏവർക്കും ക്രിസ്തുമസ് പുതുവത്സരാശംസകൾ! മനുഷ്യാവതാര സ്മരണ പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ പ്രതിവർഷം ആവർത്തിക്കുന്ന അനുസ്മരണച്ചടങ്ങ് അല്ല. യേശുക്രിസ്തുവിന്റെ ജനനം ഒരു ചരിത്രസംഭവത്തിന്റെ ആവർത്തനമായോ അനുസ്മരണമായോ അല്ല പൗരസ്ത്യസഭ ആചരിക്കുന്നത്. മറിച്ച് മനുഷ്യാവതാരത്തിന്റെ മഹിമ വർത്തമാനകാലഘട്ടത്തിൽ വിശ്വാസ സമൂഹത്തിന് അനുഭവവേദ്യമാകുകയാണ് യൽദോ പെരുന്നാളാചരണത്തിലൂടെ പ. സഭ ലക്ഷ്യമാക്കുന്നത്.*

*ക്രിസ്തുവിന്റെ ജനനം വ്യക്തിപരമായ ജീവിതത്തിൽ അനുഭവതലങ്ങളിൽ വിശ്വാസികൾക്ക് ലഭിക്കണം. അതുകൊണ്ടാണ് ഇരുപത്തഞ്ചു ദിവസത്തെ നോമ്പനുഷ്ഠാനത്തോടെ പ. സഭ യൽദോപ്പെരുന്നാളിന് തയ്യാറെടുപ്പ് നടത്തുന്നത്. കൂദോശ് ഈത്തോ ഞായറാഴ്ച മുതൽ ആരാധനാക്രമീകരണം നിർവ്വഹിച്ചിരിക്കുന്നത് പ്രസ്തുത ഉദ്ദേശ്യത്തോടുകൂടിയാണ്. കൂദോശ് ഈത്തോ ഞായറാഴ്ച മുതലുള്ള ഞായറാഴ്ചകളിലെ പ്രധാന സംഭവങ്ങൾ (സഖറിയായോടുള്ള അറിയിപ്പ്, വചനിപ്പ്, വി. മറിയാമും ഏലിശുബായും തമ്മിലുള്ള കൂടിക്കാഴ്ച, യോഹന്നാന്റെ ജനനം etc.) യൽദോപ്പെരുന്നാളിലേക്ക് വിശ്വാസികളെ ഒരുക്കുന്നതിനു ക്രമീകരിച്ചിരിക്കുന്നു. മനുഷ്യാവതാരത്തിന്റെ ശ്രേഷ്ഠതകൾ വിവരിക്കുന്ന പ്രാർത്ഥനകളും പഴയ നിയമ, പുതിയ നിയമ വായനകളും യൽദോ കാലത്തിന്റെ പ്രാധാന്യം വ്യക്തമാക്കുന്നു.*

*തീജ്വാലയുടെ ശുശ്രൂഷയാണ് യൽദോപ്പെരുന്നാളിന്റെ പ്രധാന ക്രമം. അന്ധകാരത്തിന്റെ നടുവിലെ 'പ്രകാശത്തിന്റെ ഉദയമായി' ക്രിസ്തുവിന്റെ ജനനത്തെ വിവരിക്കുന്ന പാരമ്പര്യം യഹൂദ പ്രവചനപാരമ്പര്യത്തിൽനിന്ന് അപ്പോസ്തോലിക സഭ ഉപയോഗിച്ച മാതൃകയാണ് (സഖറിയ 6:12, യെശയ്യാവ് 60:1–3). 'ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു' എന്ന പ്രസ്താവനയിലൂടെ യേശുക്രിസ്തു സ്വയമേവ പ്രസ്തുത വിവരണത്തെ അംഗീകരിക്കുന്നു. യേശുക്രിസ്തുവിന്റെ ജനനത്തിന്റെ ആരാധനാ ആവിഷ്ക്കരണമാണ് തീജ്വാലയുടെ ക്രമം. യഹൂദന്മാരുടെ പ്രധാന പെരുന്നാളുകളിൽ ഒന്നായ കൂടാരപ്പെരുന്നാളിൽ യെരുശലേം ദേവാലയത്തിന്റെ വാതിലുകൾ ജാതികൾ ഉൽപ്പെടെ ഏവർക്കുംവേണ്ടി തുറക്കുകയും ദേവാലയത്തിന്റെ മുറ്റത്ത് വലിയ തീ ജ്വലിപ്പിക്കുകയും ചെയ്തിരുന്നു. സർവ്വലോകത്തിന്റെയും പ്രകാശമായി സർവ്വശക്തനായ ദൈവത്തെ അവതരിപ്പിക്കുകയായിരുന്നു ലക്ഷ്യം. പഴയനിയമ പ്രവചനങ്ങളുടെയും പെരുന്നാൾ ആചരണത്തിന്റെയും പശ്ചാത്തലത്തിൽ യേശുക്രിസ്തുവിന്റെ ജനനത്തെ പ്രകാശത്തിന്റെ ഉദയമായി അപ്പോസ്തോലിക സഭ പഠിപ്പിച്ചു. "സെബൂലൂൻ ദേശവും നഫ്താലി ദേശവും കടൽക്കരയിലും യോർദ്ദാൻ അക്കരെയുള്ള നാടും ജാതികളുടെ ഗലീലയും ഇങ്ങനെ ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയൊരു വെളിച്ചം കണ്ടു; മരണത്തിന്റെ*

*ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു" എന്ന് യെശയ്യാപ്രവാചകൻ മുഖാന്തിരം അരുളിച്ചെയ്തത് നിവൃത്തിയാകുവാൻ ഇടവന്നു (മത്തായി 4:14-16). യെശയ്യാപ്രവചനം 9:1 മുതലുള്ള വാക്യങ്ങളുടെ പശ്ചാത്തലത്തിലാണ് വി. മത്തായി ശ്ലീഹാ യേശുക്രിസ്തുവിനെ 'പ്രകാശമായി' വിവരിക്കുന്നത്.*

*അന്ധകാരത്തിന്റെ തീവ്രത ആധുനിക കാലഘട്ടത്തിൽ വർദ്ധിക്കുന്നു! ലോകത്തിന് പ്രകാശമായി ഭവിക്കേണ്ട ക്രിസ്തുശരീരമായ സഭയിലും അന്ധകാരം വ്യാപിക്കുന്നു എന്നത് ആത്മീയ അപചയത്തിന്റെ തീവ്രത വ്യക്തമാക്കുന്നു. പ്രകാശത്തിന്റെ ഉദയമായ 'യൽദോ' പ്രതിദിനം അനുഭവവേദ്യമാകേണ്ടതിന്റെ ആവശ്യകത വർദ്ധിച്ചിരിക്കുന്നു. "ക്രിസ്തു നിങ്ങളിൽ ഉരുവാകുവോളം ഞാൻ പിന്നെയും പ്രസവവേദനപ്പെടുന്നു..." (ഗലാത്യർ 4:19) എന്ന് പൗലോസ് ശ്ലീഹാ ഗലാത്യരോട് സംവദിക്കുന്നത് ഇന്ന് നമുക്ക് ഏറെ പ്രസക്തമാണ്.*

*വി. മാമോദീസായിലൂടെ നാം ദൈവമക്കളായി. യേശുക്രിസ്തു നമ്മിൽ ഉരുവായി. യൽദോപ്പെരുന്നാളിലൂടെ വി. മാമോദീസായുടെ അനുഭവത്തിലേക്ക് നമ്മെ പുതുക്കി പ്രതിഷ്ഠിക്കുകയാണ്. പാപത്തിന്റെ അന്ധകാരത്തിൽനിന്നും പൈശാചിക ബന്ധനത്തിൽനിന്നും വിമുക്തരായി പ്രകാശത്തിന്റെ മക്കളായി പുനഃപ്രതിഷ്ഠിക്കുവാൻ യൽദോപ്പെരുന്നാൾ നമ്മെ സഹായിക്കട്ടെ! സമാധാനത്തിന്റെയും സന്തോഷത്തിന്റെയും പുതുവത്സരാശംസകളോടെ...*

**ഫാ. വർഗീസ് വർഗീസ്**
OSSAE ഡയറക്ടർ ജനറൽ

# നന്ദി



'ദ സൺഡേസ്കൂൾ' എഡിറ്റോറിയൽ ബോർഡ് പുനഃസംഘടിപ്പിച്ച വിവരം കഴിഞ്ഞ ലക്കത്തിൽ ചേർത്തിരുന്നല്ലോ. ഈ ത്രൈമാസിക പുനഃപ്രസിദ്ധീകരണം ആരംഭിച്ച 2015 ആഗസ്റ്റ് മുതൽ ഇതിന്റെ എക്സിക്യൂട്ടീവ് എഡിറ്ററായി സേവനം അനുഷ്ഠിച്ചത് കോട്ടയം ഭദ്രാസന ഡയറക്ടർ ബഹു. ജോസഫ് അലക്സാണ്ടറാണ്. അദ്ദേഹത്തിന്റെ സ്തുത്യർഹമായ സേവനത്തിന് സൺഡേസ്കൂൾ അസോസിയേഷന്റെ കൃതജ്ഞത അറിയിക്കുന്നു. ആദ്യത്തെ ഏതാനും ലക്കങ്ങൾ നമ്മുടെ വിദേശ ഇടവകകൾ സ്പോൺസർ ചെയ്യുവാൻ ഇടയായതും അദ്ദേഹത്തിന്റെ മാത്രം ശ്രമഫലമായിട്ടായിരുന്നു എന്നത് പ്രത്യേകം എടുത്തുപറയേണ്ടതാണ്.

ആദ്ധ്യക്ഷ്യം



# കൗമ പ്രാർത്ഥനയുടെ വേദാടിസ്ഥാനം

(തുടർച്ച)

**ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്**
**മെത്രാപ്പോലീത്ത**

2. സെറാഫുകളുടെ സ്തുതിപ്പും ഊശാന സ്തുതിപ്പും ചേർന്നുള്ള സ്തുതിവാക്യത്തിന് ആരാധക സമൂഹം ചൊല്ലുന്ന പ്രതിവാക്യം "ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും വരുന്നവനുമായവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി." ഈ പ്രതിവാക്യത്തിന് മൂന്ന്, നാല് വേദസൂചകങ്ങൾ ഉണ്ട്.

   i) ഒന്നാമത്തെ സൂചന സങ്കീ. 118:26 ആദ്യഭാഗമത്രെ, "യഹോവയുടെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ." ഇതൊരു സ്വാഗതവാക്യമാണ്. ഒന്നാമത് ഇത് യഹോവയുടെ നാമത്തിൽ കടന്നുവരുന്ന ഏതൊരു ഭക്തനെയും, തീർത്ഥാടകനെയും സംബന്ധിച്ചുള്ളതാണ്. രണ്ടാമത് ഇതൊരു പ്രവചനമാകുന്നു. ദൈവജനത്തിന്റെ രക്ഷയ്ക്കായി ദൈവം അയയ്ക്കുന്ന വീണ്ടെടുപ്പുകാരനുള്ള സ്വാഗതമാകുന്നു. "യഹോവേ, ഞങ്ങളെ രക്ഷിക്കണമേ. യഹോവേ, ഞങ്ങൾക്ക് ശുഭത നല്കണമേ (സങ്കീ. 118:25) എന്ന് തൊട്ടുമുമ്പുള്ള വാക്യത്തിൽ കൊടുത്തിരിക്കുന്നത് ഇതിന് തെളിവായിരുന്നു. കാർമ്മികൻ ചൊല്ലുന്ന വാക്യം ദൈവമായ കർത്താവിനെ (യഹോവയെ)ക്കുറിച്ചെങ്കിൽ പ്രതിവാക്യം ദൈവമായ കർത്താവിന്റെ നാമത്തിൽ വരുന്ന യേശുതമ്പുരാനെ കണ്ടുകൊണ്ടാകുന്നു. യരുശലേമിലേക്ക് ഓശാന ചൊല്ലിയുള്ള യേശുതമ്പുരാന്റെ പ്രവേശനത്തിൽ ജനം ചൊല്ലുന്നതും ഈ അർത്ഥത്തിൽതന്നെ. മത്താ. 21:9 = മർക്കൊ. 11:10 = യോഹ. 12:13 ഈ സുവിശേഷഭാഗങ്ങൾ പ്രവചനപൂർത്തീകരണം വ്യക്തമായും സൂചിപ്പിക്കുന്നു.

   ii) നാം പരിഗണിച്ചുകൊണ്ടിരിക്കുന്ന പ്രതിവാക്യത്തിൽ യേശുതമ്പുരാനെ "വന്നവനും വരുന്നവനുമായവൻ" എന്ന് വിശേഷിപ്പിച്ചിരിക്കുന്നു. സുവിശേഷത്തിലെ യേശുതമ്പുരാന്റെ കഴിഞ്ഞകാല രക്ഷാകര വ്യാപാരത്തെ സംബന്ധിച്ച പരാമർശം സഭ എക്കാലത്തേയുമായി കാണുന്നു. ഇതിനു സമാനമായ പുതിയനിയമ ഭാഗം വെളി. 4:8 ആകുന്നു. "ഇരിക്കുന്നവനും ഇരുന്നവനും വരുന്നവനുമായി സർവ്വശക്തിയുള്ള കർത്താവായ ദൈവം" എന്നവിടെ കാണാം.

   iii) "ഉയരങ്ങളിൽ സ്തുതി" എന്ന് പ്രതിവാക്യത്തിൽ കാണുന്ന അവസാനഭാഗം കാർമ്മികൻ ചൊല്ലുന്ന സ്തുതി വാക്യമായ "ഉയരങ്ങളിൽ ഊശാന" എന്നതിന് സമാന്തരമായും സമാനമായും കൊടുത്തിരിക്കുന്നു. എന്നാൽ ലൂക്കോസിന്റെ സുവിശേഷത്തിൽ "ഉയരങ്ങളിൽ ഊശാന" എന്ന ഭാഗം കാണുന്നില്ല. "ഉയരങ്ങളിൽ സ്തുതി" എന്ന് മറ്റ് മൂന്ന് സുവിശേഷങ്ങളിലും ഇല്ല എന്നതും നാം ശ്രദ്ധിക്കുന്നു. അതേസമയം വിശുദ്ധ ലൂക്കൊസ് തന്നെ യേശുതമ്പുരാന്റെ ജനനത്തിങ്കൽ രേഖപ്പെടുത്തുന്ന ദൂതസ്തുതിപ്പിന്റെ ആദ്യഭാഗത്തോടു ചേർന്നുവരുന്ന സ്തുതിപ്പാണ് ഇത് എന്നതും ശ്രദ്ധേയമാണ്, "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം" (ലൂക്കൊ. 2:14).

3. "ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണ ചെയ്യണമേ" എന്ന് തുടങ്ങുന്ന കൗമയിലെ ഭാഗം കുറിയേലായിസ്സോൻ എന്നതിന്റെ സുറിയാനി - മലയാള ഭാഷ്യങ്ങളാണ്. ഇവയെല്ലാം "ദൈവമേ, പാപി

യായ എന്നോടു കരുണയുണ്ടാകണമേ" എന്ന ചുങ്കക്കാരന്റെ അനുതാപം നിറഞ്ഞ പ്രാർത്ഥനയ്ക്ക് സമാനമായി വരുന്നു (ലൂക്കൊ. 18:13). ഈ പ്രാർത്ഥന പാഠഭേദങ്ങളോടെ മൂന്നുനോമ്പ്, വലിയനോമ്പ് എന്നീ സന്ദർഭങ്ങളിലും മറ്റവസരങ്ങളിലും ഭക്തജനം ഉപയോഗിക്കുന്നു.

4. "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...." എന്ന യേശു തമ്പുരാൻ പഠിപ്പിച്ച പ്രാർത്ഥന കർത്തൃപ്രാർത്ഥന എന്ന പേരിൽ പ്രസിദ്ധമാണ് (മത്താ. 6:9-13 = ലൂക്കൊ. 11:2-4).

5. "കൃപ നിറഞ്ഞ മറിയമേ നിനക്കു സമാധാനം" എന്ന് തുടങ്ങുന്ന പ്രാർത്ഥനയിലെ അവസാന വാചകം മാതാവിനോടുള്ള മധ്യസ്ഥതയാകുന്നു. ആദ്യവാചകങ്ങൾ കന്യകമറിയാമിനെപ്പറ്റി ലൂക്കോസിന്റെ സുവിശേഷത്തിൽ കൊടുത്തിരിക്കുന്ന ശ്രേഷ്ഠ വചസ്സുകൾ കോർത്തിണക്കിച്ചൊല്ലി അമ്മയുടെ ഭാഗ്യാവസ്ഥയിൽ സഭ പുകഴുകയാണ്. "കൃപ നിറഞ്ഞ മറിയമേ! നിനക്കു സമാധാനം. ഞങ്ങളുടെ കർത്താവ് നിന്നോടുകൂടെ" (ഇവ പ്രധാന ദൂതനായ ഗബ്രിയേലിന്റെ വാക്കുകളാകുന്നു) ലൂക്കൊ. 1:28). "സ്ത്രീകളിൽ നീ വാഴ്ത്തപ്പെട്ടവളാകുന്നു. നിന്റെ ഉദരഫലമായ ഞങ്ങളുടെ കർത്താവായ യേശുമശിഹ വാഴ്ത്തപ്പെട്ടവനാകുന്നു" (കന്യകമറിയാമിന്റെ ചാർച്ചക്കാരിയായ ഏലിശുബായുടെ വാക്കുകൾ" ലൂക്കൊ. 1:42). മാതാവിനോടുള്ള മധ്യസ്ഥതാവാചകത്തിൽ കാണുന്ന 'ദൈവമാതാവ്' 'തമ്പുരാന്റെ അമ്മ' എന്നീ പ്രയോഗങ്ങളുടെ അടിസ്ഥാനം ഏലിശുബ 'എന്റെ കർത്താവിന്റെ അമ്മ' (ലൂക്കൊ. 1:43) എന്ന് പരിശുദ്ധാത്മ നിറവോടെ മാതാവിനെ സംബോധന ചെയ്തതത്രെ.

6. കൗമയെപ്പറ്റിയുള്ള ഈ പഠനത്തിൽ നാം ഇതുവരെ പ്രതിപാദിക്കാതിരുന്ന ഒരു ഭാഗം നമുക്കിനിയും പരിശോധിക്കാം. വേദപുസ്തകത്തിൽ നിന്നെടുത്തിട്ടുള്ളതല്ലാത്തതിനാലും സഭയുടെ ആരാധനാ പാരമ്പര്യത്തിൽനിന്ന് വരുന്നതിനാലുമാണ് ഒടുവിലേക്കായി ഇത് നീക്കിവച്ചത് എന്ന് സൂചിപ്പിക്കട്ടെ. "ദൈവമേ നീ പരിശുദ്ധനാകുന്നു... ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോടു കരുണ ചെയ്യേണമേ" എന്ന പ്രാർത്ഥനയാണ് മുകളിൽ പരാമർശിച്ചിരിക്കുന്ന ഭാഗം. ഈ പ്രാർത്ഥനയുടെ ഉത്ഭവം സംബന്ധിച്ച് അറിയിപ്പിന്റെ ശനിയാഴ്ച സന്ധ്യാനമസ്കാരം സെദറാ പ്രാർത്ഥനയിൽ പരാമർശിച്ചിരിക്കുന്നു. അരിമത്യയിലെ യൗസേപ്പും നിക്കോദിമോസും കൂടി ക്രൂശിൽ നിന്നിറക്കിയ യേശുവിന്റെ ശരീരം സ്വീകരിച്ചു. വെടിപ്പുള്ള വസ്ത്രങ്ങൾകൊണ്ടും മേൽത്തരമായ മൂരുകൊണ്ടും നറുമ്പശ കൊണ്ടും യേശുവിന്റെ ശരീരം പൊതിഞ്ഞു. സുഗന്ധം പൂശിയശേഷം പാറവെട്ടിയുണ്ടാക്കിയ പുതിയ ശവക്കല്ലറയിൽ വച്ചു. അപ്പോൾ കർത്താവിന്റെ സംസ്കാരത്തെ ആദരിപ്പാൻ സ്വർഗ്ഗത്തിൽനിന്ന് ദൈവദൂതൻ ഇറങ്ങിവന്നു. "ദൈവമേ നീ പരിശുദ്ധനാകുന്നു, ബലവാനേ നീ പരിശുദ്ധനാകുന്നു, മരണമില്ലാത്തവനേ നീ പരിശുദ്ധനാകുന്നു" എന്ന് ചൊല്ലി അവരെ ജയത്തിന്റെ സ്തുതി പഠിപ്പിച്ചു. "ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ ഞങ്ങളോടു കരുണ ചെയ്യണമേ" എന്ന് അവർ ഏറ്റുപാടി. യേശുവിന്റെ സംസ്കാരത്തിൽ അരിമത്യയിലെ യൗസേഫിനോടും നിക്കോദിമോസിനോടുമൊപ്പം ഗലീലയിൽനിന്ന് യേശുവിനെ അനുഗമിച്ച സ്ത്രീകളും യോഹന്നാൻ ശ്ലീഹായും സംബന്ധിച്ചിരുന്നു എന്ന് ന്യായമായും അനുമാനിക്കാം (യോഹ. 19:25-27; 38-42). വേദശാസ്ത്രപരമായി ആഴമായ അർത്ഥമുള്ളതാണ് ഈ സ്തുതി. കാൽവറിയിൽ കുരിശിക്കപ്പെട്ട യേശുവിനെ രക്ഷകനായും ദൈവമായും തിരിച്ചറിഞ്ഞുകൊണ്ടുള്ള സ്തുതി ഗീതമാണിത് എന്ന് എടുത്തു പറയേണ്ടിയിരിക്കുന്നു.

**ഉപസംഹാരം**

വേദവചനംകൊണ്ട് സമ്പന്നമാണ് കൗമ പ്രാർത്ഥന. മാത്രമല്ല വേദവചനത്തിന്റെയും സഭാപാരമ്പര്യത്തിന്റെയും അടിസ്ഥാനത്തിൽ കൗമ പ്രാർത്ഥനയെപ്പറ്റി നടത്തുന്ന ഭാഷാപരവും വേദശാസ്ത്രപരവുമായ പഠനം ചിന്തോദ്ദീപകവും ആത്മീയോദ്ഘർഷപൂർണവുമായി നാം രുചിച്ചറിയുന്നു.

•

പാഠപുസ്തക പഠനം

# ക്ലാസ് 9, യൂണിറ്റ് 1

# പാഠം – 7 വി. പൗലോസ് ശ്ലീഹായുടെ ഒന്നാം മിഷനറിയാത്ര

എ.ഡി. 47–49



**ഫാ. ഏലിയാസ് കെ. വി.**

## അപ്പൊ. പ്രവൃ. 13–14 അദ്ധ്യായങ്ങൾ

ഈ പാഠം പഠിപ്പിക്കുന്നതിന് അദ്ധ്യാപകൻ രണ്ടുകാര്യങ്ങൾ ശ്രദ്ധിക്കണം

1. മുകളിൽ കൊടുത്തിട്ടുള്ള വേദഭാഗം പല ആവർത്തി വായിക്കണം. അതിൽ പറയുന്ന സ്ഥലങ്ങൾ, വ്യക്തികൾ, സംഭവങ്ങൾ എന്നിവ കഴിയുന്നതും ഹൃദിസ്ഥമാക്കുവാനാകണം.
2. സത്യവേദപുസ്തകത്തിന്റെ ഒടുവിൽ 'അപ്പോസ്തലനായ പൗലോസ് യാത്ര ചെയ്ത ദേശങ്ങൾ' എന്ന തലക്കെട്ടോടെ ഒരു ഭൂപടം നൽകിയിട്ടുണ്ട്. അതിൽ ഈ വേദഭാഗത്ത് പരാമർശിക്കുന്ന സ്ഥലങ്ങൾ നോക്കി കണ്ടെത്തണം. മറ്റേതെങ്കിലും ഭൂപടം പൗലോസിന്റെ യാത്രയുമായി ബന്ധപ്പെട്ട് ലഭിക്കുമെങ്കിൽ അത് ഉപയോഗിക്കാം.

പഠനോദ്ദേശ്യങ്ങൾ വ്യക്തമായി കൊടുത്തിട്ടുണ്ട്. മൂന്നുകാര്യങ്ങളാണ്

1. ഒന്നാം മിഷനറി യാത്രയെപ്പറ്റി മനസ്സിലാക്കുക.
2. പൗലോസിന്റെ സുവിശേഷ വേലയുടെ പ്രത്യേകതകൾ മനസ്സിലാക്കുക.
3. പൗലോസ് ശ്ലീഹാ സഭയ്ക്കു നൽകിയ സേവനങ്ങളെ മനസ്സിലാക്കുക. പ്രകീർത്തിക്കുക.

പാഠഭാഗത്തെക്കുറിച്ച് പറയുംമുമ്പെ അപ്പൊ. പ്രവൃ. 13–14 അദ്ധ്യായങ്ങളിൽ പറയുന്ന കാര്യങ്ങൾ ഒരു ചാർട്ട് രൂപത്തിലാക്കാൻ ശ്രമിക്കാം.

1. യാത്ര തുടങ്ങുന്നത് – അന്ത്യോഖ്യയിൽനിന്ന് (13:1–3)

   തുടർന്ന് സന്ദർശിക്കുന്ന ദേശങ്ങളും സംഭവങ്ങളും
2. സെലൂക്യ (13:4)
3. കുപ്രോസ് ദ്വീപ് – സലമീസ് ദ്വീപ് (13:5)
4. പാഫൊസ് ദ്വീപ് (13:6–12)

   ബർയേശു (എലിമാസ്) എന്ന പേരുള്ള പ്രവാചകൻ

   സെർഗ്ഗ്യോസ് പൗലോസ് എന്ന ദേശാധിപതിയുടെ വിശ്വാസം
5. പംഫുല്യദേശത്തെ പെർഗ്ഗ (13:13) യോഹന്നാൻ/മർക്കൊസ് യരുശലേമിലേക്ക് മടങ്ങുന്നു (15:36).
6. പിസിദ്യൻ അന്ത്യോഖ്യ – പ്രസംഗം (13:14–52)

**പ്രസംഗത്തിന്റെ പ്രതിപാദ്യവിഷയം**

യിസ്രായേലിന്റെ തെരഞ്ഞെടുപ്പ് – മിസ്രയീമിലെ വാസം – വിമോചനം – മരുഭൂയാത്ര – കനാൻ അധിനിവേശം – ന്യായാധിപകാലഘട്ടം – ആദ്യരാജാവ് – ദാവീദ് രാജാവിനുള്ള വാഗ്ദത്തം – പൂർത്തീകരണമായ ക്രിസ്തു – സ്നാപക യോഹന്നാന്റെ സാക്ഷ്യം – യഹൂദന്മാരുടെ തിരസ്കരണം – യേശുവിന്റെ മരണം – ഉയിർപ്പ്

യേശുവിന്റെ ഉയിർപ്പ് പിതാക്കന്മാർക്ക് നൽകിയ വാഗ്ദാനത്തിന്റെ പൂർത്തീകരണമാണ്. ആകയാൽ ന്യായപ്രമാണത്താൽ നീതീകരിക്കപ്പെടാത്തവർക്ക് ക്രിസ്തുവിൽ വിശ്വാസിച്ചാൽ നീതീകരണം (13:39).

യഹൂദന്മാർ പൗലോസിനെതിരെ വന്നപ്പോൾ,

*ഫാ. കെ.വി. ഏലിയാസ്*
*പഴയസെമിനാരിയിൽ പഴയനിയമ വിഭാഗത്തിലെ അദ്ധ്യാപകനാണ്. സൺഡേസ്കൂൾ കൺട്രോളർ ഓഫ് എക്സാമിനേഷനായി പ്രവർത്തിച്ചു. ഇപ്പോൾ കണ്ടനാട് (ഈസ്റ്റ്) ഭദ്രാസന ഡയറക്ടറാണ്.*

ജാതികളിലേയ്ക്കു തിരിയുന്നു എന്ന് പ്രഖ്യാപനം (13:46-47).

7. ഇക്കോന്യ (13:51-14:5) വളരെക്കാലം പാർത്തു. ഭിന്നത അക്രമം.
8. ലുസ്ത്ര (ലുക്കവോന്യ പട്ടണം) (14:6-20)
   മുടന്തനു സൗഖ്യം - തുടർന്നുള്ള സംഭവങ്ങളെ ദൈവവിശ്വാസത്തിലേക്ക് നയിക്കുവാൻ പൗലോസും ബർന്നബാസും അവസരമാക്കുന്നു - കല്ലേറ്.
9. ദെർബ (ലുക്കവോന്യ പട്ടണം) (14:20)
   ഇനിയുള്ള ഭാഗം മടക്കയാത്രയുടേതാണ്.
   ലുസ്ത്ര, ഇക്കോന്യ, അന്ത്യോഖ്യ (പിസിദ്യ) എന്നിവിടങ്ങളിൽ തിരിച്ചെത്തി (14:21)
   വിശ്വാസത്തിൽ നിലനിൽക്കണം
   കഷ്ടങ്ങളിൽക്കൂടി ദൈവരാജ്യത്തിൽ കടക്കണം
   മൂപ്പന്മാരെ നിയമിച്ചു (14:23)
   പ്രബോധനം (14:22)
   പിസിദ്യ, പംഫുല്യ, പെർഗ്ഗ, അത്തല്യ - അന്ത്യോഖ്യ (14:24-26)
   അന്ത്യോഖ്യയിലെത്തി സഭയെ ഒരുമിച്ചുകൂട്ടി സംഭവിച്ചവയുടെ വിവരണം (14:27)
   വിശ്രമം (14:28)

ഈ യാത്രയിലെ സ്ഥലങ്ങളെല്ലാം ഭൂപടത്തിന്റെ വടക്കു-കിഴക്ക് ഭാഗത്തായാണ് കുപ്രോസ്, സലമീസ്, പാഫൊസ് എന്നിവ മദ്ധ്യധരണിക്കടലിൽ കാണുന്ന ദ്വീപുകളാണ്.

## ഇനിപാഠപുസ്തകത്തിലേക്ക്

പ. പൗലോസ് ശ്ലീഹാ മൂന്നുയാത്രകൾ നടത്തിയതായി അപ്പൊസ്തോല പ്രവൃത്തികളിൽ എഴുതിയിട്ടുണ്ട് (13:1-14:28; 15:35-18:22; 18:23-21:16) അതിൽ ഒന്നാമത്തെ യാത്രയാണ് ഈ പാഠത്തിലെ വിഷയം. തുടർന്നുള്ള രണ്ടുപാഠങ്ങളിലായി രണ്ടും മൂന്നും യാത്രകളെക്കുറിച്ച് പഠിക്കാം. ഒന്നും രണ്ടും യാത്രകൾ അന്ത്യോഖ്യയിൽനിന്ന് ആരംഭിച്ച്, തിരികെ അന്ത്യോഖ്യയിലെത്തി അവസാനിക്കും. മൂന്നാമത്തെ യാത്ര അന്ത്യോഖ്യയിൽ ആരംഭിച്ച് യരുശലേമിൽ അവസാനിക്കും.

മിഷനറി യാത്രകളെക്കുറിച്ചുള്ള ചില പൊതുകാര്യങ്ങളാണ് പാഠഭാഗത്തിന്റെ തുടക്കത്തിൽ. അല്പം നിർത്താം.... ചിന്തിക്കാം.... എന്ന ഭാഗത്തെ ആദ്യചോദ്യവും അതാണ്

**മിഷനറിയാത്രയുടെ പൊതുവായ പ്രത്യേകതകൾ**

1. സഭയാണ് മിഷനറിമാരെ അധികാരപ്പെടുത്തി അയയ്ക്കുന്നത് (13:1-4)
2. പരിശുദ്ധാത്മനടത്തിപ്പും ആലോചനയും ഈ യാത്രയിലുണ്ട് (13:1-4)
2. യഹൂദനഗരങ്ങൾ (പിന്നീട് ജാതികളുടെയും) കേന്ദ്രീകരിച്ചായിരുന്ന പ്രേഷിതവേല
4. ആദ്യം യഹൂദന്മാരോട്, പിന്നെ ജാതികളോട് എന്നതായിരുന്നു നീതി
5. ഒറ്റയ്ക്കൊറ്റയ്ക്കല്ല ചെറിയ സംഘമായായിരുന്നു യാത്ര
6. സുവിശേഷഘോഷണവും രോഗസൗഖ്യശുശ്രൂഷയും അവർ നടത്തിപ്പോന്നു ഇവയെല്ലാമാണ് പൊതുപ്രത്യേകതകളായി കാണുന്നത്.

2. ആദ്യത്തെ യാത്ര ആരംഭിക്കുന്നത് അന്ത്യോഖ്യയിൽനിന്നാണ് (13:1) ബർന്നബാസും ശൗലുമാണ് ഒന്നിച്ച് യാത്ര പുറപ്പെട്ടത് (13:2). യോഹന്നാൻ എന്ന് മറുപേരുള്ള മർക്കൊസ് (13:5) അവർക്ക് ഭൃത്യനായി കൂടെയുണ്ടായിരുന്നു. അങ്ങനെ ഒരു മൂവർസംഘത്തെയാണ് അന്ത്യോഖ്യയിലെ സഭ പ്രാർത്ഥിച്ച് കൈവെപ്പ് നൽകി അയച്ചത്.

3. സഭയുടെ വളർച്ച പ്രധാന കാര്യമാണ്. യഹൂദസമൂഹത്തിനു വെളിയിലേക്ക് സഭ വ്യാപിക്കുന്നു. ദേശാധിപതിമാരായ ചിലരും, ജാതികളും അടയാളങ്ങളും അത്ഭുതങ്ങളും കണ്ട് സഭയോട് ചേർന്നു. മിഷനറിമാരായ ശൗലിനും ബർന്നബാസിനും യഹൂദന്മാരുടെ പീഢ സഹിക്കേണ്ടിവന്നെങ്കിലും സുവിശേഷത്തിനുവേണ്ടി പീഢയേൽക്കുന്നതിൽ അവർ സന്തോഷം കണ്ടെത്തി. പൗലോസിന് (ശൗലിന്) പ്രാമുഖ്യം ലഭിച്ചു.

## വീണ്ടും അല്പം നിർത്താം... ചിന്തിക്കാം.... എന്നതിലെ ചോദ്യങ്ങൾ

**1. അന്ത്യോഖ്യയിലെ സുവിശേഷവേല**

ഇവിടെ പരാമർശിക്കുന്ന അന്ത്യോഖ്യ അവർ യാത്ര ആരംഭിച്ച സ്ഥലമല്ല. യാത്ര തുടങ്ങുന്നത് സിറിയയുടെ തലസ്ഥാനമായ അന്ത്യോഖ്യയിൽനിന്ന് ഇവിടെ പറയുന്നത് പിസിദ്യൻ അന്ത്യോഖ്യ (13:14-52). ശാബത്തിൽ യഹൂദസുനഗോഗിൽ ചെന്ന് ക്രിസ്തുവിനെക്കുറിച്ച് പ്രസംഗിച്ചു. പ്രസംഗത്തിന്റെ ചുരുക്കം: യഹൂദ

ന്യായപ്രമാണം, യിസ്രായേലിന്റെ ചരിത്രം, പ്രവാചക സന്ദേശങ്ങൾ എന്നിവ അടിസ്ഥാനമാക്കി യേശുതന്നെ ക്രിസ്തു എന്ന് സമർത്ഥിച്ചു. യഹൂദന്മാർ പൗലോസിനെതിരെ തിരിഞ്ഞപ്പോൾ സുവിശേഷദൗത്യവുമായി ജാതികളിലേയ്ക്ക് തിരിയുന്നതായി പൗലോസ് പ്രഖ്യാപിക്കുന്നു (13:46–47) (ഈ ലേഖനത്തിൽതന്നെ 6 എന്ന സംഖ്യയോട് ചേർന്ന് 'പ്രസംഗത്തിലെ പ്രതിപാദ്യവിഷയം' എന്നത് നോക്കുക).

2. ലുസ്ത്രയിൽ ജന്മനാ മുടന്തനായ ഒരുവന് സൗഖ്യംനൽകി. തുടർസംഭവങ്ങൾ അനേകരെ ക്രിസ്ത്യാനികളാക്കുവാൻ അവസരമായി പൗലോസും ബർന്നബാസും പ്രയോജനപ്പെടുത്തി.

ദർബവരെ പോയിട്ട് മിഷനറിമാർ തിരികെവരികയാണ്. അവർ സന്ദർശിച്ച ഇടങ്ങളിലൂടെയായിരുന്നു മടക്കയാത്ര 'ചാർട്ടിൽ'നിന്ന് മനസ്സിലാക്കാം. പാഠഭാഗത്ത് അക്കമിട്ട് പറഞ്ഞിരിക്കുന്ന കാര്യങ്ങൾ മടക്കയാത്രയെക്കുറിച്ചും ആ യാത്രയെക്കുറിച്ച് പൊതുവായും ഉള്ളവ കുട്ടികളിലേയ്ക്ക് എത്തുംവിധം പാഠങ്ങൾ പറഞ്ഞുകൊടുക്കുക.

## പ്രവർത്തനങ്ങൾ

1. പാഠപുസ്തകത്തിൽ നൽകിയിട്ടുള്ള നിർദ്ദേശപ്രകാരം കുട്ടികൾക്ക് role playയിലൂടെ വാമൊഴിയായോ, വരമൊഴിയായോ ഈ യാത്ര പുനരാഖ്യാനം ചെയ്യുവാൻ ആവശ്യമായ മാർഗ്ഗനിർദ്ദേശം നൽകുക.

ബൈബിൾ അറ്റ്ലസ്, സത്യവേദപുസ്തകം എന്നിവ ഉപയോഗപ്പെടുത്തി ഭൂപടം തയ്യാറാക്കുക.

പ്രാർത്ഥനയോടെ അവസാനിപ്പിക്കാം.

## ക്ലാസ് 9, യൂണിറ്റ് – 1

# പാഠം 8

# വി. പൗലോസ് ശ്ലീഹായുടെ രണ്ടാം മിഷനറിയാത്ര

**എ.ഡി. 49–52**

### അ. പ്രവൃ. 15:35–18:22

1. മുകളിൽ കൊടുത്തിരിക്കുന്ന വേദഭാഗങ്ങൾ വായിക്കണം. അതിലെ സ്ഥലങ്ങൾ, വ്യക്തികൾ, സംഭവങ്ങൾ എന്നിവ ഹൃദിസ്ഥമാക്കണം.
2. സത്യവേദപുസ്തകത്തിലെ അപ്പോസ്തലനായ പൗലോസ് യാത്ര ചെയ്ത ദേശങ്ങൾ നോക്കുക. മറ്റേതെങ്കിലും ഭൂപടം (Bible Atlas) ഉണ്ടെങ്കിൽ അത് നോക്കുക. പൗലോസ് ശ്ലീഹാ യാത്രചെയ്ത സ്ഥലങ്ങൾ കണ്ടെത്തുക.

പഠനോദ്ദേശ്യം പാഠപുസ്തകത്തിലുള്ളത് നോക്കുക. പഠനസഹായികളിൽ കൊടുത്തിട്ടുള്ളത് ശ്രദ്ധിക്കുക.

പൗലോസ് ശ്ലീഹായുടെ രണ്ടാം മിഷനറി യാത്ര, ഒന്നാം യാത്രപോലെ ആരംഭിക്കുന്നതും അവസാനിക്കുന്നതും അന്ത്യോഖ്യയിലാണ്. ഈ യാത്രയിൽ പൗലോസ് ശീലാസിനെയാണ് കൂടെ കൂട്ടുന്നത്. യാത്രാമദ്ധ്യേ തിമൊഥെയോസും കൂടെ ചേരുന്നുണ്ട്. ആദ്യയാത്രയിലെ ബർന്നബാസും മർക്കൊസ് എന്ന യോഹന്നാനും പൗലോസിൽനിന്ന് വിട്ട് വേറെ വഴി സുവിശേഷവേല (കുപ്രോസ് ദ്വീപിൽ) തുടരുന്നുവെന്നുമാത്രം അപ്പോസ്തല പ്രവൃത്തികൾ പറഞ്ഞുവയ്ക്കുന്നു (15:38). പൗലോസ് ശീലാസുമൊത്ത് സിറിയ–കിലിക്യ ദേശങ്ങളിലൂടെ സഞ്ചരിച്ചു (15:39–40).

രണ്ടാംയാത്രയിൽ പൗലോസ് സന്ദർശിച്ച സ്ഥലങ്ങളും പ്രധാന സംഭവങ്ങളും.

1. യാത്ര തുടരുന്നത് അന്ത്യോഖ്യയിൽനിന്ന് (15:34–35). യാത്ര അവസാനിപ്പിക്കുന്നതും അന്ത്യോഖ്യയിൽ തന്നെ (18:22). തുടർന്ന് അവർ നീങ്ങുന്നത് സിറിയ–കിലിക്യ ദേശങ്ങളിലൂടെയാണ് (15:40). പോയ നഗരങ്ങൾ
2. ദർബ
3. ലുസ്ത്ര – യവനനായ തിമൊഥെയോസ് – അവനെ പരിച്ഛേദന ചെയ്യിച്ചു (16:1–5)

4. ഫ്രുഗ്യ
5. ഗലാത്യ
6. മുസ്യ

(ആസ്യയിലും (16:6) ബിഥുന്യായിലും (16:7) പോകരുതെന്ന് ആത്മാവ് വിലക്കി)

7. ത്രോവാസ് (16:8) അവിടെവച്ച് മക്കദോന്യയിലേയ്ക്ക് പോകണമെന്ന് ദർശനം (16:9-10)

8. സമൊത്രാക്കെ
9. നവപൊലി

മക്കദോന്യ ദേശങ്ങൾ (16:11-12)

10. ഫിലിപ്യ
    1. ലുദിയായും കുടുംബവും സ്നാനമേറ്റു (16:13-15)
    2. വെളിച്ചപ്പാടത്തിയെ ശാസിക്കുന്നു (16:16-18)
    3. തടവിലാക്കപ്പെടുന്നു തടവിൽ സ്തുതിഗീതം, വിമോചനം

    കാരാഗൃഹപ്രമാണിയുടെ മാനസാന്തരം (16:19-40)

11. അംഫിപ്പൊലിസ്
12. അപ്പൊലോന്യ (17:1)
13. തെസ്സലോനിക്യ - പള്ളിപ്രമാണി യാസോന്റെ വീട്ടിലെ സംഭവം (17:2-9)
14. ബെരോവ - തെസ്സലോനിക്യരെക്കാൾ ഉത്തമർ (17:10-14)
15. അഥേന (17:15) - പള്ളിയിലും ചന്തസ്ഥലത്തും സംവാദം (എപ്പിക്കൂരരും സ്തോയിക്കരുമായി) അരയോപഗക്കുന്നിലെ അജ്ഞാതദേവന് എന്നെഴുതിയ വേദിപ്രസംഗം (17:16-34). അരയോപഗസ്ഥാനി ദിയൊനുസ്യോസും ദമരിസും മാനസാന്തരപ്പെട്ടു.
16. കൊരിന്ത് (18:1) അകിലാസ് പ്രിസ്കില്ല - കൂടാരപ്പണി - സഹവാസം (18:1-4)

    യഹൂദരിൽനിന്ന് ജാതികളിലേയ്ക്ക് നീങ്ങുന്നുവെന്ന പ്രഖ്യാപനം (18:6), ഭയപ്പെടാതെ പ്രസംഗിക്ക എന്ന ദർശനം (18:9), പള്ളിപ്രമാണി ക്രിസ്പ്പൊസിന്റെ മാനസാന്തരം (18:8).

    അഖായായിലെ ദേശാധിപതി ഗല്ലിയോന് മുമ്പിൽ പൗലോസിനെതിരെ പരാതി (18:12-17)

17. സിറിയായിലെ എഫെസോസിൽ - അകിലാസും പ്രിസ്കില്ലയുംകൂടെ തല മുണ്ഡനം ചെയ്ത് നേർച്ചകഴിപ്പാൻ പോയത് (18:18-20)
18. കൈസര്യ (18:21)
19. യരുശലേം
20. അന്ത്യോഖ്യ (18:22)

ഈ ചാർട്ട് മനസ്സിരുത്തി വായിക്കണം. ഒന്നാം മിഷനറി യാത്രയിൽ പിന്നിട്ട വഴികളിലൂടെ തിരിച്ചുനടന്നു എങ്കിൽ ഈ യാത്രയിൽ തുടക്കവും ഒടുക്കവും അന്ത്യോഖ്യയിൽ എന്നു മാത്രമേയുള്ളൂ. സഞ്ചരിച്ച നഗരങ്ങൾ വ്യത്യസ്തങ്ങളാണ്.

## ഇനി പാഠപുസ്തകത്തിലേക്ക്

പൗലോസ് ശ്ലീഹായുടെ യാത്രയുടെ ഉദ്ദേശ്യം സുവിശേഷഘോഷണമെന്ന് ആമുഖത്തിൽ പറഞ്ഞിട്ടുള്ളത് ഈ യാത്ര സംബന്ധിച്ച വേദഭാഗത്തിൽനിന്ന് വ്യക്തമാണ്.

## അല്പം നിർത്താം... ചിന്തിക്കാം..

1. ഒന്നാം മിഷനറി യാത്രയിൽ ഭൃത്യനായിരുന്ന മർക്കൊസ് എന്ന് മറുപേരുള്ള യോഹന്നാൻ പംഫുല്യയിൽവച്ച് മടങ്ങിപ്പോയി (13:13). ഈ യാത്രയിൽ യോഹന്നാനെ കൂടെ കൂട്ടണമെന്ന് ബർന്നബാസ് പറഞ്ഞു. പറ്റില്ലെന്ന് പൗലോസും (15:36-38). ഇതായിരുന്നു അഭിപ്രായഭിന്നത.
2. റോമാപൗരൻ യരുശലേമിലെ സഭയിലെ അംഗം. സില്വാനോസ് എന്ന പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളിൽ കാണുന്നു (2 കൊരി. 1:19; 1 തെസ്സ 1:1; 2 തെസ്സ 1:1). 'ശീലാസ്' എന്നത് സില്വാനോസ് എന്ന യവന (ഗ്രീക്ക്) പദത്തിന്റെ ചെറിയരൂപം ആകാം. യരുശലേം സുന്നഹദോസിന്റെ തീരുമാനങ്ങൾ അന്ത്യോഖ്യയിൽ അറിയിക്കുവാൻ യരുശലേമിലെ സഭ തെരഞ്ഞെടുത്തയച്ച രണ്ടുപേരിൽ ഒരാളാണ് ശീലാസ് (അ. പ്ര. 15:22).
3. പൗലോസും ശീലാസും ചേർന്ന് സിറിയ കിലിക്യ ദേശങ്ങളിലേയ്ക്കാണ് പോയത്.

## വീണ്ടും അല്പം നിർത്താം... ചിന്തിക്കാം...

1. ആസ്യയിലും ബിഥുന്യായിലും പോകരുതെന്ന് പരിശുദ്ധാത്മാവ് പൗലോസിനെ വിലക്കി (16:6-7).

2. ഫിലിപ്പിയായിലെ മൂന്നു സംഭവങ്ങൾ
   a) ലുദിയായും കുടുംബവും സ്നാനമേറ്റു (16:13–15)
   b) വെളിച്ചപ്പാടത്തിയെ ശാസിച്ച്, ഭൂതോപദ്രവത്തിൽനിന്ന് രക്ഷിച്ചു (16:16–18)
   c) കാരാഗൃഹ പ്രമാണിയുടെ മാനസാന്തരം (16:19–40)
3. അ. പ്രവൃ. 16:19–34 ഭാഗം വേദപുസ്തകം വായിച്ച് ഒരു കഥാരൂപത്തിൽ പറഞ്ഞുകൊടുക്കുക.

പൗലോസ് ശ്ലീഹാ ഫിലിപ്പിയായിൽ സുവിശേഷഘോഷണം നടത്തിവരവേ വെളിച്ചപ്പാടത്തിയായി ലക്ഷണം പറഞ്ഞിരുന്ന ഒരടിമ ബാലികയെ രക്ഷിച്ചു. ഇതിൽ ക്ഷുഭിതരായ യജമാനന്മാർ പൗലോസിനെയും ശീലാസിനെയും അധിപതികളുടെ മുമ്പിൽ കൊണ്ടുചെന്ന് കള്ളസാക്ഷ്യം പറഞ്ഞ് തടവിലാക്കി. കാരാഗൃഹപ്രമാണി അവരെ പ്രത്യേകം ബന്ധനത്തിലാക്കി. രാത്രിയിൽ പൗലോസും ശീലാസും ബന്ധനത്തിൽതന്നെ ദൈവത്തെ പാടി സ്തുതിച്ചു. അപ്പോൾ വലിയ ഭൂകമ്പം ഉണ്ടായി. തടവറയുടെ വാതിലുകൾ ഇളകി. തടവുകാരുടെ ചങ്ങലകൾ പൊട്ടിവീണു. ഇത് കണ്ട് ഭയന്ന കാരാഗൃഹപ്രമാണി സ്വയം മരിക്കുവാൻ ശ്രമിച്ചു. അപ്പോൾ പൗലോസ് ആ ശ്രമം തടഞ്ഞ് തടവുകാരാരും രക്ഷപെട്ടിട്ടില്ല എന്നറിയിച്ചു. വെളിച്ചമന്വേഷിച്ചു കാരാഗൃഹപ്രമാണി പൗലോസിന്റെയും ശീലാസിന്റെയും കാൽക്കൽ വീണു. രക്ഷപ്രാപിപ്പാൻ എന്തു ചെയ്യണം എന്ന് ചോദിച്ചു: "കർത്താവായ യേശുവിൽ വിശ്വസിക്ക എന്നാൽ നീയും നിന്റെ കുടുംബവും രക്ഷ പ്രാപിക്കും'' എന്ന് പൗലോസും ശീലാസും പറഞ്ഞപ്പോൾ കർത്താവിന്റെ വചനം ഇവരിലൂടെ കേട്ട കാരാഗൃഹപ്രമാണിയും കുടുംബവും മാനസാന്തരപ്പെട്ടു സ്നാനമേറ്റ് ആനന്ദിച്ചു.

## അല്പം നിർത്താം... ചിന്തിക്കാം... വീണ്ടും

1. കാരാഗൃഹത്തിൽനിന്ന് പുറത്തുവന്ന പൗലോസും ശീലാസും അംഫിപ്പൊലിസിലും അപ്പലോന്യയിലും കൂടെ കടന്ന് തെസ്സലോനിക്യയിലെത്തി (17:1 മു.). അവിടെ യഹൂദന്മാരുടെ പള്ളിയിൽ (സിനഗോഗ്) പോയി പ്രസംഗിച്ചു. അനേകംപേർ വിശ്വസിച്ചു എങ്കിലും ചിലർ ജനത്തെ ഇളക്കി. അവർക്ക് അഭയം നൽകിയ പള്ളിപ്രമാണിയായ യാസോനെ ന്യായാധിപസംഘത്തിനു മുമ്പിൽ കൊണ്ടുവന്നു. എന്നാൽ പൗലോസും ശീലാസും സുരക്ഷിതരായി ബെരോവയിലെത്തി (17:1–9).
2. ബെരോവയിലുള്ളവർ തെസ്സലോനിക്യരെക്കാൾ ഉത്തമരായിരുന്നു (17:11). അവർ ദൈവവചനം ജാഗ്രതയോടെ കൈക്കൊണ്ടു. അങ്ങനെ തന്നെയോ എന്ന് തിരുവെഴുത്തുകളെ ദിനംപ്രതി ശോധന ചെയ്തു (17:11).
3. അഥേന ഗ്രീസിന്റെ തലസ്ഥാനം. വിദ്യാഭ്യാസത്തിലും സംസ്കാരത്തിലും ഉന്നതിയുള്ള നഗരം തത്വജ്ഞാനികളുടെ നഗരം. അനേകം ദേവന്മാരുടെ (ദേവതകളുടെയും) പ്രതിഷ്ഠകൾ ഉള്ള സ്ഥലം.

നാം എന്തു മനസ്സിലാക്കി? അഥവാ മനസ്സിലാക്കണം? അക്കമിട്ടു കൊടുത്തിരിക്കുന്നത് നോക്കുക.

പ്രവർത്തനങ്ങൾ 1, 2 മുൻപാഠത്തിലേതുപോലെ തന്നെയാണ്. കുട്ടികളെക്കൊണ്ട് ചെയ്യിക്കുക.

3. ഈ ചോദ്യത്തിന് കുട്ടികൾ എന്തുത്തരം തരുമെന്ന് ശ്രദ്ധിക്കുക. ചില സൂചനകൾ തരുന്നു.
   a) സുവിശേഷവേല ഒരു കൂട്ടായ പ്രവർത്തനമാണ്. വ്യക്ത്യാധിഷ്ഠിതമല്ല
   b) പ്രേഷിതന് സമ്പൂർണ്ണ സമർപ്പണം ആവശ്യമാണ്. പൗലോസ് മർക്കോസിനെ കൂടെ ചേർക്കേണ്ടായെന്ന് തീരുമാനിച്ചത് ശ്രദ്ധിക്കുക.
   c) പ്രേഷിതവൃത്തിക്കിടെ പ്രതിസന്ധികൾ ഉണ്ടാകും. അവിടെ പിന്മാറ്റം പാടില്ല.
   d) ദൈവത്തിൽ പൂർണമായി ആശ്രയിക്കുക. ദൈവം തെളിയിക്കുന്ന, നയിക്കുന്ന വഴികളിലൂടെ യാത്ര ചെയ്യുക. ചിലയിടങ്ങളിൽ പോകരുത് എന്ന ദൈവാത്മാവിന്റെ നിർദ്ദേശം പൗലോസ് അനുസരിക്കുന്നുണ്ടല്ലോ.
   e) ഒരിക്കൽ സുവിശേഷം അറിയിച്ച് സ്ഥാപിച്ച സഭകളിൽ തുടർസന്ദർശനം നടത്തി, അവരെ വിശ്വാസത്തിൽ ഉറപ്പിക്കണം.
   f) പ്രേഷിതവൃത്തി ഒരു മത്സരമല്ല. അന്യോന്യമുള്ള കൂട്ടായ്മ പ്രധാനമാണ്. ●



# സഹനവഴിയിലെ സുകൃതജീവിതം : വി. മർത്തശ്മൂനി

**ഫാ. ഡോ. റെജി ഗീവർഗ്ഗീസ്**

**ഉ**ദാത്തമായ ജീവിതത്തിന്റെ മഹനീയ മാതൃകയായ വി. മർത്തശ്മൂനി, വി. കന്യക മറിയാമിനെപ്പോലെ ഹൃദയത്തിലൂടെ വാളു കടന്നുപോയ ജീവിതത്തിനുടമയായിരുന്നു. ന്യായപ്രമാണത്തെ ജീവിതരേഖയായി തിരഞ്ഞെടുക്കുകയും വിശ്വാസത്തിനുവേണ്ടി സ്വജീവൻ വെടിയേണ്ടിവരികയും ചെയ്ത മർത്തശ്മൂനി ധീരയായ രക്തസാക്ഷിയാണ്. ആ അമ്മയുടെ ഏഴ് ആൺമക്കളും അവരുടെ കൺമുമ്പിൽവെച്ച് ക്രൂരപീഡനങ്ങൾക്ക് വിധേയരായി ജീവൻ വെടിയേണ്ടി വന്നിട്ടും അചഞ്ചലമായ വിശ്വാസിനിയായി അവൾ നിലകൊണ്ടു. സുകൃതജീവിതത്തിന് ഉടമയായ അമ്മയുടെ അതിശയിപ്പിക്കുന്ന സഹനജീവിതം അന്നത്തെ ചരിത്രപശ്ചാത്തലത്തിലൂടെയാണ് മനസിലാക്കേണ്ടത്. മക്കാബിയരുടെ പുസ്തകത്തിൽ ഈ ചരിത്രം സവിസ്തരം പ്രതിപാദിക്കുന്നു (2 മക്കാബിയർ 7).

മഹാനായ അലക്സാണ്ടർ ചക്രവർത്തിയുടെ ദിഗ്വിജയമോഹ ജൈത്രയാത്രയിൽ 33-ാം മത്തെ വയസ്സിൽ മരണമടഞ്ഞു. അതോടുകൂടി അദ്ദേഹത്തിന്റെ വിശാലമായ സാമ്രാജ്യത്തിന്റെ ഭരണം സൈന്യാധിപന്മാർ പങ്കിട്ടെടുത്തു. ഈ ഭരണ സംവിധാനത്തിൽ പാലസ്തീൻ ഈജിപ്റ്റിന്റെയും സിറിയായുടെയും ഭാഗമായിരുന്നു. ബി. സി. 198ൽ അന്തിയോക്കസ് മൂന്നാമൻ സിറിയായെ പരാജയപ്പെടുത്തി പാലസ്തീനെ സെലൂക്യ രാജവംശത്തിന്റെ ഭരണാധിപത്യത്തിലാക്കി. യവന സംസ്കാരം യഹൂദന്മാരുടെ മേൽ അടിച്ചേൽപ്പിക്കുവാൻ ആ ഭരണാധികാരി ശ്രമിച്ചു. പിന്നീട് അദ്ദേഹത്തിന്റെ പിൻഗാമിയായ അന്തിയോക്കസ് നാലാമൻ എപ്പിഫാനസ് യവനസംസ്കാരത്തിന്റെ ശക്തനായ പ്രചാരകനായിരുന്നു. യെരുശലേം ദേവാലയത്തിലെ പ്രധാന പുരോഹിതന്റെ പദവി അദ്ദേഹം ഏറ്റെടുത്തു. അദ്ദേഹത്തിന്റെ ആജ്ഞാനുവർത്തികളെ ആ സ്ഥാനത്ത് നിയമിച്ചു. മോശയുടെ ന്യായപ്രമാണത്തെയും ആചാരങ്ങളെയും നിരോധിച്ചു. ഈ പരിശ്രമത്തെ എതിർത്തു തോൽപ്പിക്കുവാൻ ധീരമായ നേതൃത്വം നൽകിയത് മക്കാബിയരുടെ കുടുംബമാണ്. മക്കാബിയ കുടുംബം ആയുധമേന്തി പോരാടിയെങ്കിൽ മർത്തശ്മൂനിയും കുടുംബവും സഹന വഴിയിലൂടെ യാണ് ആ ദൗത്യം നേടിയത്.

**മർത്തശ്മൂനിയും ഏഴ് ആൺമക്കളും അനുഭവിക്കേണ്ടിവന്ന ക്രൂരമായ പീഡനങ്ങളും മരണവും യഹൂദന്മാരുടെ പ്രതിരോധ ചരിത്രത്തിലെ മായാത്ത ഓർമ്മയാണ്.** അന്ത്യോഖ്യയിലാണ് ഈ മതപീഡനം നടന്നത്. പന്നിമാംസം ഭക്ഷിക്കണമെന്നുള്ള രാജകല്പന ധിക്കരിച്ചുവെന്നതാണ് പീഡനകാരണം. ആ അമ്മയുടെ ധീരതയെ മക്കാബിയ ചരിത്രകാരൻ വിശേഷിപ്പിച്ചിരിക്കുന്നത്, "ഒരു പുരുഷനു ചേർന്ന ധീരത" എന്നാണ് (2 മക്കാബിയർ 7:20-23). ധീരയായ ആ വിശുദ്ധയെക്കുറിച്ചുള്ള ചില ചിതറിയ ചിന്തകളാണ് ഈ ലേഖനം.

### 1. ക്രിസ്തുവിന് മുമ്പേ കുരിശിന്റെ വഴിയെ സഞ്ചരിച്ചവൾ

ക്രിസ്തീയ വിശ്വാസികൾ ക്രിസ്തുവിനെ അനുഗമിക്കുന്നവരാണെങ്കിൽ വി. മർത്തശ്മൂനിയും മക്കളും ക്രിസ്തുവിന് മുമ്പുതന്നെ കുരിശിന്റെ പാതയിൽ സഞ്ചരിച്ചവരാണ്. ആദിമ ക്രിസ്തീയ വിശ്വാസികൾ പീഡനങ്ങൾ സഹിച്ച് ക്രൂശിനെ സാക്ഷിച്ചപ്പോൾ, യവന ഭരണാധികാരികൾ ഉയർത്തിയ ക്രൂശാണ് മർത്തശ്മൂനി ഏല്ക്കേണ്ടി വന്നത്. തികഞ്ഞ ഭക്തിയുടെയും

---

*ഒ.എസ്.എസ്.എ.ഇ. ഔട്ട്സൈഡ് കേരളാ റീജിയണിന്റെ ഡയറക്ടർ ആയിരുന്ന ബഹു. അച്ചൻ ഇപ്പോൾ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനാണ്.*

അടിയുറച്ച വിശ്വാസത്തിന്റെ ഉടമയുമായ ശ്മൂനി ക്രിസ്തീയ വിശ്വാസികൾക്ക് ഒരു ഉദാത്ത മാതൃകയാണ്. മതപീഡനങ്ങളുടെ നടുവിലും ന്യായപ്രമാണം അണുവിട വ്യത്യാസം കൂടാതെ അനുഷ്ഠിക്കുവാൻ ഭക്തയായ ഈ അമ്മ പരിശ്രമിച്ചു. യഹൂദർക്ക് നിഷിദ്ധമായ പന്നിമാംസം ഭക്ഷിക്കുവാൻ രാജകിങ്കരമാർ നിർബന്ധിച്ചപ്പോൾ ആ സമർദ്ദത്തിന് വഴങ്ങുവാൻ അവർ തയ്യാറായില്ല. ആദ്ധ്യാത്മിക ജീവിതത്തിന്റെ അതിർവരമ്പുകൾ കാത്തുസൂക്ഷിച്ച ആ അമ്മ കുരിശിന്റെ വഴിയെ സഞ്ചരിച്ച് വിശ്വാസികൾക്ക് മാതൃകയായി നിലകൊള്ളുന്നു. അതുകൊണ്ടുതന്നെയാണ് യഹൂദഭക്തയായ ശ്മൂനിയും മക്കളും ക്രിസ്തീയ സഭയിലെ വിശുദ്ധരുടെ ഗണത്തിൽ സ്ഥാനം പിടിച്ചത്. യഹൂദ പാരമ്പര്യത്തിൽനിന്നും സഹനവഴികളിലെ വേറിട്ട വ്യക്തിത്വങ്ങളെ ആദിമസഭ മാതൃകയാക്കുകയും അതു തുടർന്നുകൊണ്ടുപോകണമെന്നും ഉൽബോധിപ്പിക്കുകയും ചെയ്തിരുന്നു. യാക്കോബ് തന്റെ ലേഖനത്തിലൂടെ നൽകുന്ന പ്രബോധം ഇത്തരുണത്തിൽ ശ്രദ്ധേയമാണ്, ''സഹോദരന്മാരേ, കർത്താവിന്റെ നാമത്തിൽ സംസാരിച്ച പ്രവാചകന്മാരെ കഷ്ടാനുഭവത്തിനും ദീർഘക്ഷമയ്ക്കും ദൃഷ്ടാന്തമായി വിചാരിച്ചുകൊൾവിൻ. സഹിഷ്ണുത കാണിച്ചവരെ നാം ഭാഗ്യവാന്മാർ എന്നു പുകഴ്ത്തുന്നു. യോബിന്റെ സഹിഷ്ണുത നിങ്ങൾ കേട്ടും കർത്താവ് വരുത്തിയ അവസാനം കണ്ടുമിരിക്കുന്നു. കർത്താവ് മഹാ കരുണയും മനസ്സലിവുമുള്ളവനല്ലോ'' (യാക്കോബ് 5:10-11). ദൈവവചനം പ്രഘോഷിച്ച് രക്തസാക്ഷികളായ പ്രവാചകന്മാരുടെയും ദൈവവിശ്വാസത്താൽ പീഡനങ്ങൾ ഏറ്റുവാങ്ങിയ നീതിമാനായ ഇയ്യോബിന്റെയും പിൻതുടർച്ചക്കാരാണ് വി. മർത്തശ്മൂനിയും മക്കളും. **യാക്കോബ് ഓർമ്മിപ്പിക്കുന്നതുപോലെ, കുരിശിനെ പേടിക്കുകയല്ലായിരുന്നു അവർ. മറിച്ച് കർത്താവിന്റെ മഹാകരുണയും മനസ്സലിവും ഹൃദയതാലത്തിലേറ്റുവാങ്ങിയ കുരിശുവാഹികളായിരുന്നു അവർ.**

### 2. ആത്മീയതയുടെ അതിർവരമ്പുകളെ അതിലംഘിക്കാത്തവൾ

മോശ വഴിയായി ലഭിച്ച ന്യായപ്രമാണവും പിതാക്കന്മാരുടെ പാരമ്പര്യങ്ങളും ഹൃദയത്തോടു ചേർത്തുപിടിച്ച മഹതിയാണ് വി.മർത്തശ്മൂനി. ശ്മൂനി എന്ന നാമത്തിനർത്ഥം 'ഞാൻ കേട്ടു' എന്നാണ്. തങ്ങളുടെ ജീവിതത്തിന് ആത്മാംശവും സാമൂഹിക പ്രതിബദ്ധതയും നൽകുന്ന ദൈവത്തിന്റെ അരുളപ്പാട് ആ അമ്മയ്ക്ക് മാർഗ്ഗദീപമായിരുന്നു. അതിൽ നിന്നുള്ള വ്യതിചലനം മരണതുല്യമായി കരുതിയതുകൊണ്ടാണ് ആ ധീര മഹിതയുടെ കുടുംബം രക്തസാക്ഷികളായി മാറിയത്. രാജാവുയർത്തിയ പ്രലോഭനങ്ങളിൽപ്പെട്ട് ചഞ്ചലപ്പെടാതെ ന്യായപ്രമാണത്തിൽ തായ്‌വേരുകൾ ഉറപ്പിക്കുവാൻ ആ കുടുംബത്തിനായി. പ. പൗലോസിന്റെ സന്തതസഹചാരിയായ തിമൊത്തിയോസിന്റെ വല്യമ്മ ലോവിസിലും അമ്മ യൂനിക്കയിലും കണ്ട വിശ്വാസതീക്ഷ്ണത (2 തിമൊഥെയോസ് 1:5) തന്നെയാണ് ഈ അമ്മയിലും നമുക്ക് കാണാവുന്നത്. അതുകൊണ്ടുതന്നെ ആ അമ്മയുടെ മുമ്പിൽ വെച്ച് വിശ്വാസ സ്ഥൈര്യത്തോടെ പീഡനങ്ങൾക്കിരയായ ആറാമത്തെ മകൻ അമ്മയെ സാക്ഷി നിർത്തി ഇങ്ങനെ പ്രഖ്യാപിച്ചു, ''രാജകല്പന ഞാൻ അനുസരിക്കയില്ല. മോശ വഴിയായി നൽകപ്പെട്ട പിതാക്കന്മാരുടെ ന്യായപ്രമാണമേ ഞാൻ അനുസരിക്കൂ'' (2 മക്കാബിയർ 7:30). ശൈശവം മുതൽ പരിചിതമായ ദൈവിക പാതകളെ കൈവെടിയാത്ത ഈ ധീരനിലപാടിന് മകൻ കടപ്പെട്ടിരിക്കുന്നത് സ്തുത്യർഹയായ ആ അമ്മയോടാണ്. **വിശ്വാസകാര്യത്തിൽ നിശ്ചയമില്ലാത്ത അമ്മമാരും ആദ്ധ്യാത്മജീവിത**



**ത്തിന്റെ പുതുവഴികളിലൂടെ സഞ്ചരിക്കുവാൻ വെമ്പൽ കൊള്ളുന്ന പുതുതലമുറയും ഈ അമ്മയെയും മക്കളെയും മാതൃകയാക്കേണ്ടത് ഇന്നിന്റെ ആവശ്യമാണ്.**

### 3. അധിനിവേശ സംസ്കാരത്തെ ചെറുത്ത് തോൽപ്പിച്ചവൾ

ആഗോളവത്കരണത്തിന്റെ പ്രണേതാവായ അലക്സാണ്ടർ ചക്രവർത്തി തുറന്നിട്ട അധിനിവേശ സംസ്കാരത്തെ അവസാനം വരെയും ചെറുത്ത് തോൽപ്പിച്ച ധീരമഹതിയാണ് വി. മർത്തശ്മൂനി. യവനവത്കരണത്തിന്റെ കമ്പോളമുഖം അഴിഞ്ഞുവീണപ്പോൾ മതപരമായ പീഡനങ്ങൾക്കാണ് അത് വഴിതുറന്നത്. ദൈവജനത്തിന്റെ മാർഗ്ഗരേഖകളെയും ആചാരാനുഷ്ഠാനങ്ങളെയും തച്ചുടക്കുന്ന മുന്നേറ്റങ്ങൾക്കെതിരെ ഭക്തയായ ആ അമ്മയും കുടുംബവും പ്രതിരോധത്തിന്റെ മതിലുകൾ തീർക്കുകയായിരുന്നു. അതിന് നൽകേണ്ടിവന്ന വില അവരുടെ ജീവനായിരുന്നുവെങ്കിലും ദൈവസന്നിധിയിലുള്ള പ്രത്യാശ നിമിത്തം അവരതെല്ലാം സഹിച്ചു. **"നിന്നെ പ്രതി വധമേറ്റു നിത്യം ഞങ്ങൾ... ഞങ്ങളെ എണ്ണിയറുക്കാൻ നിർത്തിയൊരാട്ടിൻ കുട്ടികൾ പോൽ"** (വെള്ളിയാഴ്ച സന്ധ്യ, ശ്ഹീമാ നമസ്ക്കാരം) എന്ന ആദിമ സഭയുടെ പീഡനസ്മരണയിൽ ഈ അമ്മയുടെയും മക്കളുടെയും ചരിതവും ഉൾപ്പെട്ടിട്ടുണ്ട്. സാമ്പത്തിക പുരോഗതി മുൻനിർത്തി മുന്നേറുന്ന ആഗോളവത്കരണത്തിനു പിന്നിലും സാംസ്കാരികവും മതപരവുമായ കോളനിവത്കരണത്തിന്റെ കിരാതഹസ്തമുണ്ടെന്ന് അവരുടെ മഹിതജീവിതം സാക്ഷിക്കുന്നു. അത് തിരിച്ചറിയുവാൻ കഴിയുന്ന ആത്മീയതയുടെ വെടിപ്പുള്ള കണ്ണാടികളാണ് നമുക്കിന്നാവശ്യം. വി. ശ്മൂനിയുടെ ജീവിതം ആനുകാലിക പ്രസക്തമാകു ന്നത് ഇവിടെയാണ്.

### 4. മരണാനന്തര ജീവിതത്തിൽ പ്രത്യാശ വെച്ചവൾ

യഹൂദർക്ക് ഇഹലോകജീവിതത്തിനപ്പുറമൊരു ജീവിതമുണ്ടെന്ന് കാര്യമായ പ്രതീക്ഷയില്ലായിരുന്നു. പുനരുത്ഥാനം ഇല്ലെന്നുപോലും വിശ്വസിച്ചിരുന്നവരുമുണ്ടായിരുന്നു അവർക്കിടയിൽ (മർക്കോസ് 12:18). എന്നാൽ വിശ്വാസകാരണങ്ങളാൽ അനേകർ രക്തസാക്ഷികളാകേണ്ടിവന്ന സാഹചര്യത്തിലാണ് താല്ക്കാലിക ജീവിതത്തിന് അപ്പുറമുള്ള ജീവിതത്തെക്കുറിച്ചുള്ള പ്രതീക്ഷ ഉടലെടുത്തത്. ആ പ്രതീക്ഷയുടെ ഏറ്റവും ഉദാത്തമായ ഉദാഹരണമാണ് വി. മർത്തശ്മൂനിയുടെ ജീവിതം. തന്റെ പ്രിയമക്കൾ ക്രൂരമായി വധിക്കപ്പെട്ടപ്പോൾ അമ്മ അവരെ ധൈര്യപ്പെടുത്തിയത് ഇപ്രകാരമാണ്, "നിങ്ങളെ ഉദരത്തിൽ രൂപപ്പെടുത്തിയ ദൈവം, തന്റെ പരിശുദ്ധ പ്രമാണങ്ങളെപ്രതി ദുരന്തമനുഭവിക്കുന്ന നിങ്ങൾക്ക് താൻ കരുണാപൂർവ്വം ജീവനും ആത്മാവും വീണ്ടും തന്നു കൊള്ളും" (2 മക്കാബിയർ 7:22-23). മരണാനന്തരജീവിതത്തെക്കുറിച്ച് ഇത്രമാത്രം വ്യക്തമായ കാഴ്ചപ്പാടുണ്ടായിരുന്ന മർത്തശ്മൂനിയും മക്കളും ക്രിസ്തീയ പ്രത്യാശയിൽനിന്ന് വിഭിന്നരല്ലായിരുന്നു. അമ്മയുടെ അഞ്ചു മക്കളെയും വധിച്ച അന്തിയോക്കസ് അമ്മയുടെ ഇടപെടലിലൂടെ ആറാമനെ രാജപ്രീതിക്കു വശംവദനാക്കുവാൻ ശ്രമിച്ചു. എന്നാൽ അമ്മയുടെ ഉപദേശം നേരെ മറിച്ചായിരുന്നു. അമ്മയിൽനിന്ന് പ്രചോദനമുൾക്കൊണ്ട മകന്റെ മറുപടി ശ്രദ്ധേയമായിരുന്നു, "അല്പകാലമുള്ള പീഡനങ്ങൾ അനുഭവിച്ച എന്റെ സഹോദരന്മാർ പ്രകാശ ജീവനിൽ, ദൈവരാജ്യ മഹത്വത്തിൽ തന്നോടു കൂടെയായിരിക്കും"(2 മക്കാബിയർ 7:36). ഈ പ്രത്യാശ മക്കൾക്ക് നൽകിയത് ആ ധീരോദാത്ത മഹതിയാണ്. ഏഴാമത്തെ പുത്രനെയും പ്രലോഭനങ്ങളിലൂടെ തന്റെ വശത്താക്കുവാൻ രാജാവ് ശ്രമിച്ചു. ധനം, സ്ഥാനമാനങ്ങൾ, രാജാവിന്റെ സ്നേഹിതൻ എന്ന സ്ഥാനം, ഭരണത്തിൽ പങ്കാളിത്തം എന്നിവ അവന് വാഗ്ദാനം ചെയ്യയ്തു. എന്നാൽ മകന്റെ നിത്യജീവനിൽ പ്രത്യാശവെച്ച ആ അമ്മ മകന്റെ മരണത്തെ തൃണവൽക്കരിച്ചു.

മരണാനന്തരജീവിതവും നിത്യജീവനും വിശ്വാസനയനങ്ങളാൽ കണ്ട ഭാഗ്യവതിയായ വി.മർത്തശ്മൂനി സഹനവഴിയിലെ തിളങ്ങുന്ന പ്രതീകമാണ് (യാക്കോബ് 5:10). വിശ്വാസം തന്നെ ജീവിതം എന്ന പ്രമാണം അക്ഷരം പ്രതി അനുവർത്തിച്ച ആ അമ്മയുടെ ധന്യജീവിതം വിശ്വാസികൾക്ക് എന്നും മാതൃകയും പ്രചോദനവുമാണ്. വിശ്വാസത്യാഗികൾ ആ അമ്മയിൽ നിന്ന് ഏറെ പഠിക്കേണ്ടിയിരിക്കുന്നു. **കേവലം ഭൗതീക നേട്ടങ്ങളോ സുഖസമൃദ്ധിയോ അല്ല ആത്മീയജീവിത ലക്ഷ്യമെന്ന് ശക്തമായി പ്രഘോഷിക്കുന്ന സഫലജീവിതമാണ് നമുക്കിന്ന് അനുകരിക്കേണ്ടത്.** വി. ദൈവമാതാവിന്റെ ധന്യസ്മരണയിലേക്ക് സഭ പ്രവേശിക്കുന്ന(ശൂനോയോ നോമ്പ്, ആഗസ്റ്റ് 1-15) തുതന്നെ വി.മർത്തശ്മൂനിയുടെ പെരുന്നാൾ ആഘോഷത്തോടെയാകുന്നത് (ആഗസ്റ്റ് 1) യാദൃച്ഛികമല്ല, ദൈവനിയോഗമാണ്.

•

# മാതൃകാ ലസ്സൺ പ്ലാൻ

(തുടർച്ച)



**ആലീസ് കെ. വി.**

**ക്ലാസ് 10 Period: 3**
**യൂണിറ്റ് - വി. കുർബ്ബാന ഒരു പഠനം**
**പാഠം - മാർ സേവേറിയോസിന്റെ മാനിസാ**

| | | |
|---|---|---|
| ഗീതത്തിലെ ക്രിസ്തു ശാസ്ത്രം | ഗീതത്തെ രണ്ടു ഭാഗമാക്കി നമുക്ക് തിരിക്കാം.<br>ഒന്നാംഭാഗം നിന്മാതാവ് വിശുദ്ധന്മാർ...... ഞങ്ങൾക്കുടയോനാം മശിഹാ വരെ. ഈ ഒന്നാംഭാഗത്ത് ക്രിസ്തുവിനെപ്പറ്റി 5 കാര്യങ്ങൾ വെളിപ്പെടുത്തുന്നു.<br>1. സ്വഭാവപ്രകാരം മരണമില്ലാത്തവൻ (ക്രിസ്തു തന്റെ യഥാർത്ഥ സ്വഭാവപ്രകാരം മരണത്തിന് വിധേയനല്ല)<br>2. തന്റെ കൃപയാൽ മനുഷ്യവർഗ്ഗം മുഴുവന്റെയും രക്ഷയ്ക്കായി താൻ മനുഷ്യാവതാരം ചെയ്തു.<br>3. വിശുദ്ധിയും മഹത്വവും വെടിപ്പുമുള്ള വി. കന്യകമറിയാമിൽനിന്ന് ശരീരം സ്വീകരിച്ചു. എങ്കിലും തന്റെ യഥാർത്ഥ സ്വഭാവത്തിന് മാറ്റമുണ്ടായില്ല.<br>4. തന്നിൽ വിശ്വസിക്കുന്ന നമുക്കെല്ലാവർക്കുംവേണ്ടി താൻ കുരിശിൽ തറയ്ക്കപ്പെട്ടു.<br>5. ഇപ്രകാരമുള്ള ദൈവത്തിന്റെ വചനവും രാജാവുമായ എന്റെ കർത്താവേ നിന്നെ ഞാൻ സ്തുതിക്കും/പുകഴ്ത്തും.<br><br>മേൽ പ്രസ്താവിച്ച 5 കാര്യങ്ങളിലൂടെ നമ്മുടെ കർത്താവിന്റെ ജനനം മുതൽ മരണം വരെയുള്ള കാര്യങ്ങൾ പ്രഖ്യാപിക്കുന്നു. | പാഠം പേജ് 24 മുതൽ വായിപ്പിക്കുന്നു.<br><br>യേശുക്രിസ്തുവിന്റെ യഥാർത്ഥ സ്വഭാവം ഏത്? |
| ക്രിസ്തുവിന്റെ ഉയിർപ്പിനെ സംബന്ധിച്ചു ത്രിത്വവുമായുള്ള ബന്ധത്തെക്കുറിച്ചും ഈ ഭാഗം വിശദമാക്കുന്നു | രണ്ടാംഭാഗം - നിജമൃതിയാലിവർ തൻ മൃതിയെ മെതിച്ചു (തന്റെ മരണത്താൽ ഞങ്ങളുടെ മരണത്തെ ചവിട്ടിക്കൊന്നവൻ) രണ്ടാംഭാഗത്തും രണ്ടുകാര്യങ്ങളുടെ പ്രഖ്യാപനം നടത്തുന്നുണ്ട്. | ഓരോ പ്രസ്താവനകളും കുട്ടികൾ മനഃപാഠമാക്കുന്നു. |

| | | |
|---|---|---|
| | 1. ക്രിസ്തു തന്റെ മരണത്താൽ നമ്മുടെ മരണത്തെ ഇല്ലാതാക്കി.<br>2. വി. ത്രിത്വം സംബന്ധിച്ച് പുത്രൻ തമ്പുരാൻ വി. ത്രിത്വത്തിൽ ഒരുവനും പിതാവാം ദൈവത്തോടും ജീവനുള്ള പരിശുദ്ധ റൂഹായോടൊപ്പം സ്തുതിക്കപ്പെട്ട് വന്ദിക്കപ്പെടുന്നവനുമാകുന്നു. | രണ്ടാം ഭാഗത്തിന്റെ തുടക്കം പറയിക്കുന്നു. |
| വിശ്വാസപ്രമാണവും മാനിസായും ഫിലിപ്യ ലേഖനവും | ഇതിനോടും ചേർന്ന് നാം വായിക്കേണ്ട മറ്റൊരു വേദഭാഗമാണ് ധന്യനായ പൗലോസ് അപ്പോസ്തലൻ ഫിലിപ്യർക്ക് എഴുതിയ ലേഖനം 2:5-11 വരെയുള്ള ഭാഗങ്ങൾ വായിപ്പിക്കുന്നു.<br>തമ്മിലുള്ള ആശയസാമ്യം ഉൾക്കൊള്ളുന്നു. | റോമർ 6:4-6 വരെ വായിപ്പിക്കുന്നു. 'മോറാനേശു മശിഹാ.... എന്ന പ്രാർത്ഥന ചൊല്ലിക്കുന്നു. വി. മത്താ. 28:19, 2 കൊരി. 13:13 എന്നിവ വായിപ്പിക്കുന്നു. |
| നമ്മുടെ വിശ്വാസത്തിന്റെ കാതൽ | മാനിസായിൽ കർത്താവിന്റെ ഉയിർപ്പുവരെയുള്ള കാര്യങ്ങൾ പരാമർശിക്കുന്നുവെങ്കിൽ വിശ്വാസപ്രമാണത്തിൽ കർത്താവിന്റെ സ്വർഗ്ഗാരോഹണം പിതാവാം ദൈവത്തിന്റെ വലതുഭാഗത്തിരിക്കുന്ന അവസ്ഥ, വീണ്ടും ന്യായവിധിക്കായുള്ള തന്റെ രണ്ടാമത്തെ വരവുവരെയും ചേർത്തിരിക്കുന്നു. ഫിലിപ്യലേഖനത്തിലാകട്ടെ, സ്വർഗ്ഗവാസികളും ഭൂവാസികളും പാതാളവാസികളും വിശ്വസിച്ച് അവന്റെ മുമ്പാകെ മുട്ടുകുത്തി വണങ്ങും എന്ന് യേശുക്രിസ്തുവിലൂടെ പിതാവാം ദൈവത്തിന് മഹത്വം ഉണ്ടാകും എന്നും എഴുതിയിരിക്കുന്നു. | ഫിലിപ്യർ 2:5-11 പറഞ്ഞിരിക്കുന്ന കാര്യങ്ങൾ എന്തൊക്കെയാണെന്ന് കുട്ടികൾ പറയുന്നു.<br>വിശ്വാസപ്രമാണം 2-ാം ഖണ്ഡിക ചൊല്ലുന്നു. |
| ഉപസംഹാരം | മാർ സേവേറിയോസിന്റെ മാനിസ എന്നറിയപ്പെടുന്ന ഈ ചെറിയ പ്രാർത്ഥന നമ്മുടെ വിശ്വാസത്തിന്റെ വലിയ കാതൽ ആണ്. കൂദാശകളുടെ മകുടമായ വി. കുർബ്ബാനയുടെ അർത്ഥം അറിഞ്ഞ് അതിൽ പങ്കെടുക്കുവാൻ ഓരോ വിശ്വാസിക്കും കഴിയണം. നമ്മുടെ ഈ സ്വർഗീയ ആരാധന വളരെ അർത്ഥസമ്പുഷ്ടമാണ്. സ്വർഗ്ഗീയ രഹസ്യങ്ങളെ നമുക്ക് മനസ്സിലാക്കാൻ വേണ്ടിയുള്ള പ്രാർത്ഥനകളും പ്രതീകങ്ങളും നിറഞ്ഞതാണ് നമ്മുടെ വി. കുർബ്ബാന. | വിശ്വാസപ്രമാണത്തിന് നിഖ്യാ വിശ്വാസപ്രമാണം എന്ന പേര് വരാനുള്ള കാരണം പറയിപ്പിക്കുന്നു.<br>സഭയുടെ വിശ്വാസം തിരിച്ചറിഞ്ഞ് വിശ്വസിക്കുന്നു. |
| മാർ സേവേറിയോസിന്റെ മാനിസാ ഒരു പഠനം | മാനിസായിലൂടെ നമ്മുടെ രക്ഷയ്ക്കായി മനുഷ്യാവതാരം ചെയ്ത കർത്താവിന്റെ രക്ഷാകര നടപടികളെ അനുസ്മരിക്കുന്നു. | നമ്മുടെ ജീവിതത്തിൽ 'മാനിസ' എന്ന ഗീതത്തിന്റെ പ്രാധാന്യം വിശദീകരിക്കുക? |
| | ബേത്‌ലഹേമിൽ ജനിച്ചുവീണ ശിശുവിനെ ദൂതന്മാരും ആട്ടിടയന്മാരും വിദ്വാന്മാരും കുമ്പിട്ടു വണങ്ങി. അവരോടൊപ്പം നാമും ക്രിസ്തുവിനെ കുമ്പിട്ടു വണങ്ങുന്നു എന്നു സൂചിപ്പിക്കുന്നതിനാണ് പുരോഹിതൻ വി. ത്രോണോസിനെ വലംവെച്ച് കുമ്പിട്ടു ധൂപം | |

| | | |
|---|---|---|
| | വീശുകയും മനുഷ്യാവതാര രഹസ്യം വിളിച്ചറിയിക്കുകയും ചെയ്യുന്നു. ധൂപം സ്വീകരിച്ച് വണങ്ങി കുരിശുവരയ്ക്കുന്ന വിശ്വാസികൾ ഈ സുവിശേഷവും ക്രിസ്തുവിലുള്ള വിശ്വാസവും സ്വീകരിച്ച് ഏറ്റുപറയുന്നു. മാർ സേവേറിയോസിന്റെ മാനിസാ ഒരു പഠനം ഇവിടെ പൂർത്തിയായി. | പുരോഹിതൻ ധൂപം വീശുമ്പോൾ വിശ്വാസികൾ കുരിശുവരച്ച് വണങ്ങുന്നതിന്റെ അർത്ഥം എന്താണ്? |
| അന്ത്യോഖ്യയിലെ പാത്രിയർക്കീസായ മാർ സേവേറിയോസ് | നമ്മൾ ഈ പാഠം തുടങ്ങിയത് അഞ്ചാം തുബ്ദേനിൽ ഈ പിതാവിനെ ഓർക്കപ്പെടുന്നത് പഠിച്ചുകൊണ്ടാണ്. അദ്ദേഹത്തെക്കുറിച്ച് ഒരു മുഖവുരമാത്രമേ നമ്മൾ ആദ്യഭാഗത്ത് പഠിച്ചുള്ളൂ. കുറച്ചുകൂടി ആഴത്തിൽ അദ്ദേഹത്തെക്കുറിച്ച് നമ്മൾ പഠിക്കേണ്ടിയിരിക്കുന്നു. | മാർ സേവേറിയോസിന്റെ മാനിസായിലെ വിശ്വാസപ്രഖ്യാപനങ്ങൾ ഏവ? |
| പുസ്തകം പേജ് നമ്പർ 23 ലാസ്റ്റ് പാരഗ്രാഫ്<br>സുന്നഹദോസുകൾ | മാർ സേവേറിയോസ് എന്ന അന്ത്യോഖ്യൻ പാത്രിയർക്കീസ് ഇത്ര ചെറിയ ഒരു പ്രാർത്ഥനയിൽ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരം മുതൽ ഉയിർത്തെഴുന്നേല്പ്പുവരെ വളരെ അർത്ഥഗംഭീരമായി അവതരിപ്പിക്കാൻ കഴിഞ്ഞുവെങ്കിൽ അദ്ദേഹം നിസ്സാരക്കാരനല്ല എന്ന് നമുക്ക് മനസ്സിലാക്കാം. | |
| | ഇരുപത്തിമൂന്നാം പേജിന്റെ അവസാന ഖണ്ഡിക വായിപ്പിക്കുന്നു. | |
| നിഖ്യ എ. ഡി. 325<br>കുസ്തന്തീനോപ്പോലീസ് എ. ഡി. 381<br>എപ്പേസൂസ് എ. ഡി. 431 | കൽക്കദോൻ സുന്നഹദോസിനുശേഷം നമ്മുടെ കർത്താവിന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിലുള്ള യോജിപ്പിനെ സംബന്ധിച്ചുണ്ടായ തർക്കം - വല്ലതും മനസ്സിലായോ? നമ്മുടെ സഭാവിശ്വാസം അനുസരിച്ച് നമ്മൾ മൂന്ന് സാർവ്വത്രിക സുന്നഹദോസുകളിൽ വിശ്വസിക്കുന്നു എന്നു പറഞ്ഞാൽ ആ സുന്നഹദോസുകളിൽ പിതാക്കന്മാർ എടുത്ത തീരുമാനങ്ങളിൽ നാം ചേർന്നു വിശ്വസിക്കുന്നു എന്നർത്ഥം. | അവിടെ പറയുന്ന സുന്നഹദോസിന്റെ പേര് എന്ത്?<br>എത്ര സാർവ്വത്രിക സുന്നഹദോസുകൾ? ഏവ? |
| കൽക്കദോൻ സുന്നഹദോസ് എ. ഡി. 451 | മൂന്ന് സാർവ്വത്രിക സുന്നഹദോസുകളായ നിഖ്യാ, കുസ്തന്തീനോപ്പോലീസ്, എഫെസൂസ് ഓരോ കാലങ്ങളിലുണ്ടായ വേദവിപരീതകങ്ങളെ ഇല്ലായ്മ ചെയ്യുന്നതിനും വേദവിപരീതികളെ സഭയിൽനിന്ന് പുറത്താക്കുന്നതിനുമായിട്ടാണ് ഈ മൂന്ന് സുന്നഹദോസുകളും ചേർന്നത്. മാത്രമല്ല ഈ മൂന്ന് സുന്നഹദോസുകളിൽ കൂടിയാണ് നമ്മുടെ വിശ്വാസപ്രമാണം പൂർണ്ണത പ്രാപിച്ചത്. | |
| | സഭയുടെ ചരിത്രത്തിലെ ആദ്യവിഭജനത്തിന് കൽക്കദോൻ സുന്നഹദോസ് വഴിവെച്ചു. | |

| | | |
|---|---|---|
| സുന്നഹദോസ് തീരുമാനങ്ങൾ<br><br>ഇരുസ്വഭാവവാദികൾ | സുന്നഹദോസിനുണ്ടായ കാരണം - നമ്മുടെ കർത്താവിൽ ദൈവസ്വഭാവവും മനുഷ്യസ്വഭാവവും എങ്ങനെ സ്ഥിതിചെയ്യുന്നു എന്നതിനെക്കുറിച്ചുള്ള അഭിപ്രായവ്യത്യാസമാണ്. മനുഷ്യന്റെ പാപപങ്കിലമായ വക്രചിന്തയാണ് അന്നും ഇന്നും സഭയിൽ ഭിന്നത സൃഷ്ടിക്കുന്നത്. | |
| ഏക സ്വഭാവവാദികൾ | നിർഭാഗ്യവശാൽ കൽക്കദോന്യ സുന്നഹദോസിൽ വ്യക്തമായ ഒരു തീരുമാനം കൈക്കൊൾവാൻ കഴിഞ്ഞില്ല. കാരണം കർത്താവിന്റെ ദൈവസ്വഭാവം (ദൈവത്വം) മനുഷ്യസ്വഭാവം (മനുഷ്യത്വം) രണ്ടായി നിൽക്കുന്നു എന്ന് ഒരുവിഭാഗം ആൾക്കാർ വാദിച്ചു - ഇവരെ ഇരുസ്വഭാവവാദികൾ എന്നും മറ്റുവിഭാഗം ദൈവസ്വഭാവവും മനുഷ്യസ്വഭാവവും ഐക്യപ്പെട്ട് നിലനിൽക്കുന്നു എന്ന് അഭിപ്രായപ്പെട്ട് വിശ്വസിച്ചു - ഇവർ ഏകസ്വഭാവവാദികൾ എന്നും അറിയപ്പെട്ടു. | |
| സഭ<br>1. കൽക്കദോനെ അംഗീകരിക്കുന്നവർ<br>2. കൽക്കദോനെ അംഗീകരിക്കാത്തവർ | സുന്നഹദോസിൽ ക്രിസ്തുശാസ്ത്ര സംബന്ധമായ ഒരു തീരുമാനം എടുക്കാൻ അധികാരികൾ ശ്രമിച്ചില്ല. സത്യവിശ്വാസം മുറുകെപ്പിടിച്ച സഭാപിതാക്കന്മാരെ അമർച്ച ചെയ്യുക എന്നതായിരുന്നു സുന്നഹദോസ് വിളിച്ചുകൂട്ടിയ റോമിലെ ബിഷപ്പായിരുന്ന ലിയോയുടെ ഉദ്ദേശം. അദ്ദേഹത്തിന്റെ ഇഷ്ടപ്രകാരം സുന്നഹദോസ് നിശ്ചയങ്ങൾ നടപ്പിലാക്കി. അതുകൊണ്ട് സുന്നഹദോസിൽ പങ്കെടുത്ത ഭൂരിപക്ഷം ആൾക്കാരും റോമിലെ ബിഷപ്പിന്റെ തീരുമാനത്തോട് യോജിച്ചുനിന്നു. അവർ കൽക്കദോനെ അംഗീകരിക്കുന്ന വിഭാഗക്കാരായി. | എന്താണ് ഇരുസ്വഭാവ വാദം?<br><br>സഭ എത്രയായി? ഏതൊക്കെ? |
| | കൽക്കദോനെ അംഗീകരിക്കാത്ത മറ്റൊരു കൂട്ടർ അവർ ഏകസ്വഭാവവാദികൾ. | |
| | അതായത് സാരാംശത്തിൽ നമ്മോടു സമത്വമുള്ള കർത്താവിന്റെ മനുഷ്യശരീരം. ദൈവം എന്ന നിലയിൽ പിതാവാം ദൈവത്തോടുള്ള സമത്വം മുറുകെപ്പിടിച്ച സ്വഭാവം ഇതു രണ്ടിനെയും രണ്ടായി കാണേണ്ടതില്ല എന്ന് കൽക്കദോനെ അംഗീകരിക്കാത്തവർ വിശ്വസിച്ചു. ആ വിഭാഗത്തിൽ ഉൾപ്പെടുന്ന സഭാംഗങ്ങൾ ആണ് മലങ്കര ഓർത്തഡോക്സ് സഭാവിഭാഗം. | |
| | കോപ്റ്റിക്, എത്യോപ്യൻ, അർമ്മീനിയൻ, അന്ത്യോഖ്യൻ, എറിത്രിയൻ സഭകൾ ഈ വിഭാഗത്തിൽ ഉൾപ്പെടും. | കൽക്കദോനെ അംഗീകരിച്ചത് ഏത് വിഭാഗക്കാർ? |

| | | |
|---|---|---|
| വേദവിപരീതം | ഈ വിശ്വാസത്തെ മുറുകെപ്പിടിച്ച പിതാവാണ് മാർ സേവേറിയോസ്. അതുകൊണ്ടാണ് ഇരുസ്വഭാവവാദികളെ ശക്തമായി നേരിട്ട പിതാവ് എന്ന് പാഠത്തിൽ പറയുന്നത്.<br><br>ഇരുസ്വഭാവവാദം വേദവിപരീതമാണ്. | |
| എ. ഡി. 512ൽ അന്ത്യോഖ്യൻ പാത്രിയർക്കീസാവുന്നു. | എ. ഡി. 512–ൽ അദ്ദേഹത്തെ അന്ത്യോഖ്യൻ പാത്രിയർക്കീസായി വാഴിക്കപ്പെട്ടു. മൂന്നു സാർവ്വത്രിക സുന്നഹദോസു നിശ്ചയങ്ങളെ പുകഴ്ത്തുകയും അത് പഠിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതിൽ സേവേറിയോസ് വളരെയധികം ശ്രദ്ധിച്ചു. തന്നെയുമല്ല സധൈര്യം കൽക്കദോനെ തള്ളിപ്പറഞ്ഞു. കാരണം കൽക്കദോനെ തള്ളിപ്പറയുന്നവർ നിരവധി പീഡനങ്ങൾ സഹിക്കേണ്ടിവന്ന കാലമായിരുന്നു അന്ന്. തന്മൂലം നമ്മുടെ കഥാനായകനും കാര്യമായ പീഡ സഹിച്ചു ഒടുവിൽ നാടുകടത്തപ്പെട്ടു. അങ്ങനെ ഈജിപ്തിലേക്ക് പാലായനം ചെയ്ത അദ്ദേഹം അവിടെയിരുന്നുകൊണ്ടും അന്ത്യോഖ്യയിലെ സഭാപ്രവർത്തനങ്ങൾ നടത്തുകയും സത്യവിശ്വാസത്തെ സംരക്ഷിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതിന് ധാരാളം ലേഖനങ്ങളും ഗ്രന്ഥങ്ങളും എഴുതി. അതിൽ പ്രധാനപ്പെട്ടതാണ് ഫിലാലത്തിസ് (സത്യസ്നേഹി) എന്ന ഗ്രന്ഥം. | |
| സത്യവിശ്വാസസംരക്ഷകൻ സത്യവിശ്വാസ സമർത്ഥകൻ<br><br>ജീവിതാവസാനം | സുറിയാനി സഭയുടെ മഹാപണ്ഡിതനായ സേവേറിയോസ് പിതാവ് സത്യവിശ്വാസ സമർത്ഥകനും സത്യവിശ്വാസസംരക്ഷകനുമായി അവസാനംവരെ നിലകൊണ്ടു. അങ്ങനെ സുറിയാനിക്കാരുടെ കിരീടവും ദൈവത്തിന്റെ വിശുദ്ധ സഭ മുഴുവന്റെയും വിവേകമുള്ള വായും തൂണും മല്പാനും പുഷ്പങ്ങൾകൊണ്ടു നിറഞ്ഞ മേച്ചിൽ സ്ഥലവും സംശയം കൂടാതെ മറിയാം ദൈവ മാതാവ് എന്ന് എല്ലായ്പ്പോഴും പ്രസംഗിച്ച ആ ഉത്തമപ്പോരാളി എ. ഡി. 538–ൽ ഈജിപ്തിൽവെച്ച് തന്റെ അരുമനാഥനായ യേശുക്രിസ്തുവിന്റെ സന്നിധിയിലേക്ക് മടങ്ങി. | കൽക്കദോനെ അംഗീകരിക്കാത്ത സഭാവിഭാഗങ്ങൾ ഏതെല്ലാം?<br><br>ശുദ്ധമതിയായ മാതാവേ ഞങ്ങൾക്കുവേണ്ടിയുള്ള അപേക്ഷയെ നീ മുടക്കരുതേ.... എന്ന പ്രാർത്ഥന പ്രാർത്ഥിക്കുക. |
| | അഞ്ചാം തുബ്ദേനിൽ പേരെടുത്തുപറഞ്ഞ് ഓർക്കപ്പെടുന്ന പിതാക്കന്മാരുടെ ജീവിതനാളുകളിൽ സത്യവിശ്വാസം സംരക്ഷിക്കുന്നതിനുവേണ്ടി വളരെയധികം ത്യാഗം സഹിച്ചവരാണ്. നമ്മുടെ കർത്താവിനുവേണ്ടി ജീവൻ ബലിയർപ്പിക്കാൻ തയ്യാറായവരാണ് അവർ. അവരുടെ ഓർമ്മ നമുക്കെന്നും കാവലും കോട്ടയുമാണ്. | |

# ബാലപംക്തി



## ഫാ. റ്റി. പി. കുര്യൻ തളിയച്ചിറ

പ്രിയ ബാലകരേ,

നവംബർ 2 പരിശുദ്ധ പരുമല തിരുമേനിയുടെ ഓർമ്മദിനമാണല്ലോ. മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രഖ്യാപിത പരിശുദ്ധനും ഭാരതീയ ക്രൈസ്തവ സഭയിലെ ഭാരതീയനായ പ്രഥമ പരിശുദ്ധനുമായ തിരുമേനി എ.ഡി. 1848 ജൂൺ 15-ന് എറുണാകളും ജില്ലയിൽ മുളന്തുരുത്തി എന്ന സ്ഥലത്ത് ചാത്തുരുത്തി കുടുംബത്തിൽ കൊച്ചുമത്തായിയുടെയും മറിയത്തിന്റെയും ഏറ്റവും ഇളയ പുത്രനായാണ് ജനിച്ചത്. കൊച്ചയ്പ്പോര എന്ന് ഓമനപ്പേര്. മാമോദീസാ പേര് ഗീവർഗീസ് എന്നായിരുന്നു. രണ്ട് സഹോദരന്മാരും രണ്ട് സഹോദരികളും ഉണ്ടായിരുന്ന ഗീവർഗീസിനു രണ്ട് വയസ്സുള്ളപ്പോൾ മാതാവ് മരിച്ചുപോയി. മാതാവിന്റെ മരണശേഷം പിതാവിന്റെയും സഹോദരി മറിയത്തിന്റെയും വാത്സല്യത്തിലും സംരക്ഷണത്തിലും ഗീവർഗീസ് വളർന്നു.

പ്രാർത്ഥന, വേദപുസ്തക വായന, നോമ്പ്, ഉപവാസം മുതലയാവ യഥാസമയങ്ങളിൽ യഥാവിധി ശ്രദ്ധയോടെ അനുഷ്ഠിക്കുന്നതിന് ഈ ബാലന് വളരെ ഉത്സാഹമായിരുന്നു. ഇടവകപ്പള്ളിയായ മുളന്തുരുത്തി മർത്തോമ്മൻ പള്ളിയിൽ ആരാധനയ്ക്കായി ശുഷ്കാന്തിയോടെ പിതാവിന്റെകൂടെ പോകുമായിരുന്നു.

പ്രാഥമിക വിദ്യാഭ്യാസാനന്തരം പിതൃസഹോദരനായ മല്പാൻ ഗീവർഗീസ് കശ്ശീശ്ശയിൽനിന്ന് സുറിയാനി അഭ്യസിച്ചു. 1858-ൽ പത്താം വയസ്സിൽ കോറൂയോ സ്ഥാനവും, 1861-ൽ ശംശോനാ പട്ടവും, 1865-ൽ കശ്ശീശാ പട്ടവും, കോർ എപ്പിസ്ക്കോപ്പാ സ്ഥാനവും, 1872-ൽ റമ്പാൻ സ്ഥാനവും സ്വീകരിച്ചു. റമ്പാൻ സ്ഥാനം സ്വീകരിക്കുമ്പോൾ 24 വയസ്സ് പ്രായം ഉണ്ടായിരുന്നുള്ളൂ.

1876 ഡിസംബർ പത്താം തീയതി വടക്കൻ പറവൂർ പള്ളിയിൽവച്ച് ഗീവർഗീസ് മാർ ഗ്രീഗോറിയോസ് എന്ന നാമത്തിൽ 29-ാമത്തെ വയസ്സിൽ മെത്രാൻ സ്ഥാനത്തേയ്ക്ക് ഉയർത്തപ്പെട്ടു. ലഭിച്ച ഗ്രീഗോറിയോസ് എന്ന നാമം 'ഗ്രീഗോറോസ്' എന്ന ഗ്രീക്കുപദത്തിൽനിന്നും ഉണ്ടായതാണ്. 'ജാഗരൂകനായ' (Watchful) എന്നർത്ഥം. പേരുപോലെതന്നെ വളരെ ജാഗരൂകനായിരുന്ന തിരുമേനി നിരണം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി നിയമിതനായി 'പരുമല കൊച്ചുതിരുമേനി' എന്നറിയപ്പെട്ടു. തുടർന്ന് കൊല്ലം, തുമ്പമൺ എന്നീ ഭദ്രാസനങ്ങളുടെ ഭരണസാരഥ്യം ഏറ്റെടുത്തു.

അജപാലന ശുശ്രൂഷയ്ക്കിടെ 1895-ൽ പ്രസിദ്ധമായ 'ഊർശ്ലേം യാത്ര' നടത്തി 'ഊർശ്ലേം യാത്രാവിവരണം' എന്ന ഗ്രന്ഥം രചിച്ചു. തന്നെ താനാക്കിയ വെട്ടിക്കൽ ദയറായിലും പരുമലയിലുമുള്ള ജീവിതം തിരുമേനിയുടെ ഭക്തിജീവിതത്തിന് മുതൽക്കൂട്ടായി. രോഗബാധിതനായതിനെ തുടർന്ന് 1902 നവംബർ 2-ന് കാലം ചെയ്തു. തിരുമേനിയുടെ ആഗ്രഹപ്രകാരം പരുമല പള്ളിയിലെ വി. മദ്ബഹായുടെ വടക്കുവശത്തായി കബറടക്കി. 1947 നവംബർ 2-ന് തിരുമേനിയെ പരിശുദ്ധനായി പ്രഖ്യാപിച്ചു.

പരിശുദ്ധ പരുമല തിരുമേനി ഒരു പ്രാർത്ഥനാമനുഷ്യനായിരുന്നു (Man of Prayer). യാമപ്രാർത്ഥനകളും രഹസ്യപ്രാർത്ഥനകളും വളരെ നിഷ്ഠയോടുകൂടി താൻ നടത്തിയിരുന്നു. അതുതന്നെയാണ് പരിശുദ്ധനെ ഒരു യഥാർത്ഥ വിശുദ്ധനായി തെളിയിച്ചതും. ആ വിശുദ്ധിയുടെ പരിമളം പടർത്തിയ പരിശുദ്ധൻ അനേകരെ സ്വാധീനിച്ചിട്ടുണ്ട്. ഡോ. സുകുമാർ അഴീക്കോട് പരിശുദ്ധനെ 'പരിമളം തിരുമേനി' എന്ന് വിളിച്ചത് അതുകൊണ്ടാണ്.

വിശുദ്ധ ജീവിതത്തിൽ അനേകരുടെ ഹൃദയം കവർന്ന പരിശുദ്ധൻ ഒരു മഹാഗുരുവായിരുന്നു (Great Father). പ്രഗത്ഭരായ ശിഷ്യന്മാർ പരിശുദ്ധനുണ്ടായിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനായി കുന്നംകുളം, മുളന്തുരുത്തി, തിരുവല്ല എന്നീ സ്ഥലങ്ങളിൽ സ്കൂളുകൾ സ്ഥാപിച്ചു. ആധുനിക വിദ്യാഭ്യാസത്തിന്റെ പ്രചാരകനായിരുന്ന പരിശുദ്ധൻ ഒരു നല്ല അജപാലകനുമായിരുന്നു (Good Shepherd). സത്യവിശ്വാസത്തിൽ ജനങ്ങളെ ഉറപ്പിക്കുന്നതിന് നിരണം, കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളുടെ ഏകോപിച്ചുള്ള ഇടയനായി പ്രവർത്തിച്ച് ദേവാലയങ്ങളും, സ്കൂളുകളും, വിജാതീയ മിഷനും ആരംഭിച്ച് രോഗികളെയും, അനാഥരെയും ശുശ്രൂഷിച്ച് സുവിശേഷം പ്രസംഗിച്ച് ഇടവക കലഹങ്ങൾ തീർത്ത് തന്റെ അജപാലനദൗത്യം ഭംഗിയായി നിർവഹിച്ചു.

പരിശുദ്ധൻ ജീവിച്ചിരുന്നപ്പോൾതന്നെ അനേകം അത്ഭുതങ്ങൾ നടന്നിട്ടുണ്ട്. കാലംചെയ്തശേഷം അതു വർദ്ധിക്കുകയും ചെയ്തു. ഓരോ വർഷവും പരിശുദ്ധന്റെ കബറിടത്തിൽവരുന്ന നാനാജാതി മതസ്ഥരടക്കം അനേകരുടെ സംഖ്യ വർദ്ധിച്ചുകൊണ്ടിരിക്കുന്നു!

പരിശുദ്ധന്റെ മദ്ധ്യസ്ഥതയിൽ അഭയപ്പെടാം. പരിമളം പരത്തി വിശുദ്ധിയിൽ ദൈവമക്കളായി ജീവിക്കുവാൻ ദൈവകരങ്ങളിൽ സമർപ്പിക്കാം. വിശുദ്ധിയുടെ ആൾരൂപമായ ഈ പരിശുദ്ധന്റെ ഓർമ്മ നമുക്ക് കോട്ടയായിരിക്കട്ടെ.

സ്നേഹത്തോടെ,

**കുര്യനച്ചൻ**

**ശ്രദ്ധിക്കുക**
കുറിയാക്കോസ് സഹദായുടെ മാതാവ് – മർത്ത് യുലീത്തി
മർത്ത് എന്നത് മാർ എന്നതിന്റെ സ്ത്രീലിംഗരൂപമാണ്.
യുലീത്തി എന്ന വാക്കിൽ കഴിഞ്ഞലക്കം ബാലപംക്തിയിൽ (പേജ് 21) അക്ഷരത്തെറ്റുപറ്റിയതിൽ ഖേദിക്കുന്നു.

കവിത

# യേശു മാത്രം ആശ്രയം

**അന്നമ്മ ചാണ്ടി, കൊണ്ടോടി**
*സെന്റ് ജോർജ് ഓർത്തഡോക്സ് സെന്റർ*
*സൺഡേസ്കൂൾ, തൃക്കോതമംഗലം, പുതുപ്പള്ളി*

യേശുനാഥാ.... യേശുനാഥാ....
ആശ്രയം നീ മാത്രമേ.... എന്നും.....
ആശ്രയം നീ മാത്രമേ
എൻ മനമേ.... നിത്യം
നന്ദിചൊല്ലാം (യേശു)

കഷ്ടനഷ്ടങ്ങൾ ഏറിവരുമ്പോൾ
ആശ്വസിപ്പാൻ യേശുവുണ്ട്.... (2)
രോഗവും, മാനസ, ദുഃഖങ്ങളിലും
കണ്ണീരൊപ്പാൻ നാഥനുണ്ട്.... (2)
(യേശുനാഥാ....)

ബന്ധു, മിത്രർ, സ്വന്തർ, കൈവിട്ടാലും....
സ്നേഹതാതൻ കൂടെയുണ്ട്..... (2)
തൻ സ്നേഹവും കാരുണ്യവും,
തൻ കൃപയാൽ നമ്മെ നയിച്ചിടുന്നു (2)
(യേശുനാഥാ...)

സാന്ത്വനമരുളാൻ; എൻ ഹൃദയേ....
വാ, എൻ ഹൃദയേ.... ക്രിസ്തേശുവേ..... (2)
വരണേ വസിപ്പാൻ, കാരുണ്യമേകാൻ
വാ, എൻ ഹൃദയേ.... ക്രിസ്തേശുവേ..... (2)
(യേശുനാഥാ...... യേശുനാഥാ....)

സ്മരണകൾ



# എന്റെ സൺഡേസ്കൂൾ സ്മരണകൾ

**പ്രൊഫ. ഡോ. സാം വി. ഡാനിയേൽ**

**ഞാ**ൻ തുമ്പമൺ ഏറം, മാത്തൂർ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി അംഗമാണ്. ഞാൻ സൺഡേസ്കൂൾ പഠനം ആരംഭിക്കുന്നത് 1965–66 കാലയളവിലാണ്. അന്നത്തെ ഞങ്ങളുടെ വികാരിയച്ചൻ തൈക്കൂട്ടത്തിൽ ബഹു. കോശിയച്ചൻ ആയിരുന്നു. അച്ചൻ സൺഡേസ്കൂളിനെ വളരെ സ്നേഹിക്കുകയും നല്ല പ്രോത്സാഹനം നൽകുകയും ചെയ്തിരുന്നു. ഞാൻ എക്കാലവും ഓർമ്മകളുടെ ചെപ്പിൽ സൂക്ഷിക്കുന്ന ഒരുകൂട്ടം അദ്ധ്യാപകർ ആയിരുന്നു എന്റെ മാർഗ്ഗദർശകർ. അവരിൽ പ്രധാനി ഞങ്ങളുടെ അന്നത്തെ സൺഡേസ്കൂൾ ഹെഡ്മാസ്റ്ററും, പിന്നീട് ദീർഘകാലം ഓമല്ലൂർ ഡിസ്ട്രിക്ട് ഇൻസ്പെക്ടറായും സേവനമനുഷ്ഠിച്ച് ദൈവസന്നിധിയിൽ ചേർക്കപ്പെട്ട ബഹുമാന്യനായ പുളിമാലിൽ ജോർജ് സാറാണ്. സാർ എന്റെ സെക്യുലർ സ്കൂളിലെ (മാത്തൂർ ഗവ. യു. പി. സ്കൂൾ) അദ്ധ്യാപകൻ കൂടി ആയിരുന്നു. സാറിന്റെ ക്ലാസ് അതീവ ആകർഷകമായിരുന്നു. ബൈബിൾ കഥകൾ കഥാവതരണ രീതിയിൽ തന്നെ നർമ്മം ചേർത്ത് പകർന്നുതന്നത് ഇന്നും മനസ്സിൽ മായാതെ സൂക്ഷിക്കുന്നു. കൂടാതെ വെട്ടത്തേത്ത് വി. വി. ഇടിക്കുള സാർ, കാലായിൽ നല്ലൂർ കെ. ജി. ജോർജ് സാർ, ഇലവിനാക്കുഴിയിൽ ഇ. എസ്. വറുഗീസ് സാർ, പള്ളിക്കമണ്ണിൽ പി. എസ്. വറുഗീസ് സാർ, മണ്ണിലയ്യത്ത് എം. എസ്. ജോൺ സാർ (ഇന്നത്തെ പരുമല അസിസ്റ്റന്റ് മാനേജർ വന്ദ്യ യൂഹാനോൻ റമ്പാച്ചൻ), കുറ്റിയിൽ കെ. എസ്. ജോർജ് സാർ (ഇന്നത്തെ റവ. ഫാ. ജോർജ്ജുകുട്ടി കുറ്റിയിൽ, വൈദിക സദനം, നരിയാപുരം), ചാഞ്ഞയിൽ ഫിലിപ്പ് എം. സാമുവൽ സാർ (ഇന്നത്തെ റവ. ഫാ. ഫിലിപ്പ് എം. സാമുവൽ, ഡൽഹി ഭദ്രാസനം), മേലേതിൽ രാജു എം. ഡാനിയേൽ സാർ (ഇന്നത്തെ റവ. ഫാ. രാജു എം. ഡാനിയേൽ, അമേരിക്കൻ ഭദ്രാസനം), കരയത്ത് കെ. ഒ. കോശിസാർ തുടങ്ങിയ ധാരാളംപേർ വിവിധ ക്ലാസ്സുകളിലായി എന്നെ പഠിപ്പിക്കുകയും എന്റെ ആത്മീയവളർച്ചയ്ക്ക് വളരെ പ്രോത്സാഹിപ്പിച്ചവരുമാണ്. ആ സമയം എന്നെ സ്കൂളിൽ പഠിപ്പിച്ച ഇടവകാംഗങ്ങളായ അദ്ധ്യാപകരായ വല്യകാലായിൽ ശ്രീ. സി. എം. തോമസ് സാർ, നെല്ലിക്കൽ ശ്രീ. റ്റി. എസ്. ജോൺ സാർ എന്നിവരുടെ സ്വാധീനം വളരെയാണ്.

എന്റെ ആത്മീയ വളർച്ചയിലെ ആദ്യഗുരു എന്റെ പിതാവ് തന്നെയാണ്. ആരാധനയിലും സൺഡേസ്കൂളിലും മുടങ്ങാതെ പങ്കെടുത്തിരിക്കണം. അത് പിതാവിന്റെ നിഷ്ഠയായിരുന്നു. ആ നിർബന്ധം എന്റെ ജീവിതത്തെ സ്വാധീനിച്ചു. ഞങ്ങളുടെ സൺഡേസ്കൂൾ ഉച്ചകഴിഞ്ഞ് രണ്ടുമണിമുതൽ നാലര വരെയായിരുന്നു. പുളിമാലിൽ ജോർജ് സാറിനുശേഷം ഞങ്ങളുടെ ഹെഡ്മാസ്റ്ററായി വന്ന വെട്ടത്തേത്ത് ശ്രീ. വി. വി. ഇടിക്കുള അവർകൾ (ഞങ്ങൾ സ്നേഹത്തോടെ രാജൻകുട്ടിച്ചായൻ എന്നു വിളിക്കും) അസാമാന്യമായ വ്യക്തിപ്രഭാവമുള്ള ഒരു ബഹുമുഖ പ്രതിഭയാ

*ലേഖകൻ പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിന്റെ പ്രിൻസിപ്പലായി വിരമിച്ചശേഷം ഇപ്പോൾ തിരുവല്ല റ്റൈറ്റസ് II ടീച്ചേഴ്സ് കോളജിലെ എം.എഡ്. ഡിപ്പാർട്ടുമെന്റിൽ പ്രൊഫസർ ആയി പ്രവർത്തിച്ചുവരുന്നു. ഒ.എസ്.എസ്.എ.ഇ.യുടെ കരിക്കുലം കമ്മറ്റി കൺവീനറായും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഗവേണിംഗ് ബോർഡ് മെമ്പറായും പ്രവർത്തിക്കുന്നു. ദീർഘകാലം ഒ.വി.ബി.എസ്സിന്റെ കേന്ദ്രകമ്മറ്റി അംഗവുമായിരുന്നു.*

യിരുന്നു. അച്ചായൻ ഞങ്ങൾക്ക് പാഠഭാഗം മാത്രം അല്ല ജീവിതം തന്നെയാണ് പകർന്നുതന്നത്. ഭക്ഷണസാധനങ്ങൾ പാകം ചെയ്യുവാനും മീറ്റിംഗുകൾ കോമ്പയർ ചെയ്യുന്നതിനും വിവിധ കളികൾ പ്രത്യേകിച്ച് ഫുട്ബോൾ, വോളിബോൾ തുടങ്ങിയവയിൽ പരിശീലനം, പ്രസംഗകല, ആരാധനാഗീതങ്ങൾ തുടങ്ങിയ സമസ്തമേഖലകളിലും തനിക്കുള്ള പ്രാവീണ്യം ഞങ്ങൾക്ക് പകർന്നുതന്നത് മനസ്സിൽ മായാതെ ഇന്നും നിലനിൽക്കുന്നു. ഇദ്ദേഹം ഞങ്ങളെ സൺഡേസ്കൂൾ ഒ.വി.ബി.എസ്., ബാലസമാജം ക്യാമ്പുകളിൽ പങ്കെടുപ്പിക്കുകയും എല്ലാകാര്യങ്ങളും വ്യക്തമായി പറഞ്ഞ് മനസ്സിലാക്കി തരികയും ചെയ്യുമായിരുന്നു. സൺഡേസ്കൂൾ പഠനത്തിനു ശേഷം തിരുവല്ല മാർത്തോമ്മാ കോളേജിൽനിന്ന് സാമ്പത്തിക ശാസ്ത്രത്തിൽ എം.എ.യും പന്തളം എൻ.എസ്.എസ്. ട്രെയിനിംഗ് കോളേജിൽനിന്ന് ബി.എഡും നേടി. തുടർന്ന് 1987-ൽ ഇടവകയുടെ അന്നത്തെ ഞങ്ങളുടെ വികാരിയായിരുന്ന റവ. ഫാ. ജേക്കബ് ഡാനിയേൽ (ബാബുക്കുട്ടിയച്ചൻ, ബഥേൽ പ്രസ്ഥാനം സ്ഥാപകൻ) എന്നെ സൺഡേസ്കൂൾ അദ്ധ്യാപകനായി നിയമിച്ചു. എന്നെ പഠിപ്പിച്ച അദ്ധ്യാപകരോടൊപ്പം ഒരു അദ്ധ്യാപകനായി സൺഡേസ്കൂളിലും ഒ.വി.ബി. എസ്സിലും പ്രവർത്തിക്കുവാൻ കഴിഞ്ഞത് ദൈവാനുഗ്രഹമായി കരുതുന്നു. ആ ദൗത്യം ഇന്നും ഞാൻ തുടരുന്നു. ഞാൻ സൺഡേസ്കൂൾ അഭ്യസിപ്പിച്ച എല്ലാ ശിഷ്യഗണത്തെയും ഈ അവസരം സ്മരിക്കുന്നു. എല്ലാവരും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ സ്തുത്യർഹമായി ജോലി ചെയ്യുകയും കുടുംബം നയിക്കുകയും ചെയ്യുന്നു. ബാംഗ്ലൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ഏബ്രഹാം മാർ സെറാഫീം മെത്രാപ്പോലീത്താ, റവ. ഫാ. മാത്യു വറുഗീസ് (ഡൽഹി ഭദ്രാസനം), റവ. ഫാ. വിത്സൺ പി. ഏബ്രഹാം (സെന്റ് ബേസിൽ ദയറാ, പത്തനംതിട്ട) എന്നിവർ അക്കൂട്ടത്തിൽപ്പെടും. മൂന്ന് വിദ്യാർത്ഥികൾ ഇപ്പോൾ സെമിനാരി പഠനം നടത്തുന്നു.

അന്നത്തെ ഞങ്ങളുടെ ഹെഡ്മാസ്റ്ററായിരുന്ന വെട്ടത്തേത്ത് ശ്രീ. വി. വി. ഇടിക്കുള അവർകൾ ഓമല്ലൂർ ഡിസ്ട്രിക്ട് ഇൻസ്പെക്ടറായി ചുമതലയേറ്റപ്പോൾ കാലായിൽ നല്ലൂർ ശ്രീ. കെ. ജി. ജോർജ് സാർ ഞങ്ങളുടെ ഹെഡ്മാസ്റ്ററായി. സാർ എന്നും ഞങ്ങൾക്ക് മാതൃകാപുരുഷനായിരുന്നു. പ്രാർത്ഥനയിലും ആരാധനയിലും നോമ്പ്, ഉപവാസം ആദിയായ എല്ലാക്കാര്യങ്ങളിലും വിട്ടുവീഴ്ചയില്ലാത്ത മാതൃക ഞങ്ങൾക്ക് കാട്ടിത്തന്നത് ഒരിക്കലും മറക്കുവാൻ കഴിയില്ല.

ഈ കാലയളവിൽ ഞാൻ വിദ്യാഭ്യാസത്തിൽ ബിരുദാനന്തര ബിരുദവും യു.ജി.സി.യുടെ നെറ്റ് യോഗ്യതയും നേടി. 1991-ൽ പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളേജിൽ അദ്ധ്യാപകനായി നിയമിതനായത് ജീവിതത്തിലെ വഴിത്തിരിവായിരുന്നു. തുടർന്ന് ഉണ്ടായ ഏതാനും സംഭവങ്ങൾ എന്റെ ജീവിതത്തെ മാറ്റിമറിച്ചു.

ബഹുമാന്യനായ റ്റി. ജെ. ജോഷ്വാച്ചൻ സൺഡേസ്കൂളിന്റെ ഡയറക്ടർ ജനറലായിരിക്കുമ്പോൾ സൺഡേസ്കൂൾ അദ്ധ്യാപകരിൽനിന്ന് റിസോഴ്സ് പേഴ്സൺസിനെ ഓരോ ഭദ്രാസനത്തിൽനിന്ന് തെരഞ്ഞെടുത്ത് അവർക്ക് കേന്ദ്രതലത്തിൽ പരിശീലനം നൽകുന്ന ഒരു ക്യാമ്പ് കോട്ടയം സോഫിയാ സെന്ററിൽവച്ച് നടത്തുകയുണ്ടായി. അതിൽ സൺഡേസ്കൂൾ അദ്ധ്യാപനരീതികളെപ്പറ്റിയുള്ള ക്ലാസ് എടുക്കുവാൻ നിയോഗിക്കപ്പെട്ടിരുന്ന ഞങ്ങളുടെ പ്രിൻസിപ്പൽ വന്ദ്യനായ കെ. എ. ഏബ്രഹാം അച്ചൻ ആ സ്ഥാനത്തേയ്ക്ക് എന്നെ നിർദ്ദേശിച്ച് അയയ്ക്കുകയായിരുന്നു. അതിനുശേഷം എത്രയോ വേദികളിൽ സൺഡേസ്കൂൾ ബോധനരീതികളെക്കുറിച്ച് ക്ലാസ് എടുക്കുവാൻ എനിക്ക് അവസരം ലഭിച്ചു. ഈ വൈദിക ശ്രേഷ്ഠരോട് ഈ എളിയവനുള്ള കടപ്പാട് നിസ്സീമമാണ്.

മറ്റൊരു സംഭവം ഞാൻ ബഹുമാന്യനായ കെ. വി. തോമസച്ചനെ കണ്ടുമുട്ടുവാൻ ഇടയായതാണ്. അച്ചൻ അന്ന് ഒ.വി.ബി.എസ്സിന്റെ ഡയറക്ടറായിരുന്നു. ഞാൻ പത്തനാപുരത്തേയ്ക്ക് പോകുവാനായി പത്തനംതിട്ട ട്രാൻസ്പോർട്ട് ബസ് സ്റ്റാൻഡിൽ നിർത്തിയിട്ടിരുന്ന ഒരു ബസ്സിൽ കയറി. അച്ചൻ ആ ബസ്സിൽ പത്തനാപുരത്തേയ്ക്ക് പോകുവാനായി കയറി ഇരിക്കുകയായിരുന്നു. അച്ചനെ അന്ന് ഞാൻ പരിചയപ്പെടുകയും ആ ബന്ധം എനിക്ക് ഒ.വി.ബി.എസ്സിലേക്കുള്ള ഒരു വാതായനം ആയിത്തീരുകയും ചെയ്തു. ഈ രണ്ട് സംഭവങ്ങളുമായിരുന്നു എന്നെ സൺഡേസ്കൂളിന്റെയും ഒ.വി.ബി.എസ്സിന്റെയും കേന്ദ്രതലത്തിൽ പ്രവർത്തിക്കുവാൻ സഹായിച്ചത്. ബഹുമാന്യനായ കെ. വി. തോമസച്ചനുമായുള്ള ബന്ധം ഇന്നും ഒരു വ്യത്യാസ

വുമില്ലാതെ തുടരുന്നു. അച്ചൻ പിന്നീട് പബ്ലിക്കേഷൻ ഓഫീസറായപ്പോഴും അച്ചനോടൊപ്പം പ്രവർത്തിക്കുവാൻ അവസരം ലഭിച്ചു.

ഈ കാലയളവിൽ ഓൾ ഇന്ത്യാ സൺഡേസ്കൂൾ അസ്സോസിയേഷൻ (AISSA) എന്ന ദേശീയ സംഘടനയുടെ ഒരു നേതൃത്വ പരിശീലന ക്യാമ്പ് ചരൽക്കുന്നിൽവച്ച് നടന്നു. ഇന്ത്യയിലെ വിവിധ സഭകളുടെ പ്രതിനിധികൾ പങ്കെടുത്ത ഈ ക്യാമ്പിൽ ഓർത്തഡോക്സ് സഭയുടെ സൺഡേസ്കൂളിനെ പ്രതിനിധീകരിച്ച് പങ്കെടുക്കുവാൻ അന്നത്തെ ഡയറക്ടർ ജനറൽ ബഹുമാന്യനായ ജോഷ്വാച്ചൻ എന്നെ ചുമതലപ്പെടുത്തി അയച്ചു എന്നത് നന്ദിയോടെ ഞാൻ ഓർമ്മയിൽ സൂക്ഷിക്കുന്നു. ആ ട്രെയിനിംഗ് ക്യാമ്പിൽ ലീഡറായി പ്രവർത്തിക്കുകയും, നമ്മുടെ സൺഡേസ്കൂളിന്റെ ഒരു വിശദമായ പ്രവർത്തന റിപ്പോർട്ട് അവതരിപ്പിക്കുകയും ചെയ്തു.

പിന്നീട് സഭാതലത്തിൽ ഞാൻ ചേർന്ന് പ്രവർത്തിച്ചവർ എല്ലാവരും എനിക്ക് എത്ര അധികം പ്രോത്സാഹനം തന്നു എന്നത് നന്ദിയോടെ ഓർക്കുന്നു. ഒ.വി.ബി.എസ്സിന്റെ കരിക്കുലർ കമ്മറ്റിയിലെ അംഗമായും മ്യൂസിക് ഇൻ-ചാർജ് ആയും 15 വർഷം പ്രവർത്തിക്കുവാൻ കഴിഞ്ഞു. ഈ കാലയളവിൽ ഒ.വി.ബി.എസ്. ഡയറക്ടർമാരായിരുന്ന ബഹു. കുര്യൻ തോമസ് അച്ചൻ, ബഹു. ജോൺ മാത്യു അച്ചൻ, ബഹു. കെ. വി. ഏലിയാസ് അച്ചൻ എന്നിവരോടും സെക്രട്ടറിമാരായ ബഹു. കുര്യൻ സാർ, പ്രൊഫ. ഡോ. ചെറിയാൻ തോമസ്, പ്രൊഫ. ഡോ. ഐപ്പ് വർഗീസ് എന്നിവരോടൊപ്പം തുമ്പമൺ ഭദ്രാസനത്തിൽ നിന്നുള്ള ബഹു. റ്റി. ഇ. ജോർജ് സാറിനോടും ചേർന്നുള്ള പ്രവർത്തനം ജീവിതത്തിൽ ഒത്തിരി സന്തോഷം നൽകിയ നിമിഷങ്ങളായിരുന്നു.

തുടർന്ന് സൺഡേസ്കൂളിന്റെ പാഠ്യപദ്ധതി പരിഷ്കരണവുമായി ബന്ധപ്പെട്ട പ്രവർത്തനങ്ങളാണ്. ബഹുമാന്യനായ ജോഷ്വാച്ചന്റെ കാലത്ത് ചോദ്യമാതൃകകളും, മൂല്യനിർണ്ണയവുമായി ബന്ധപ്പെട്ട ചില പരിഷ്കാരങ്ങൾ നടപ്പിലാക്കുന്നതിൽ പങ്കാളിയായി. അഭിവന്ദ്യനായ ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി സൺഡേസ്കൂൾ പ്രസിഡന്റായി വന്നപ്പോൾ സമഗ്രമായ ഒരു പരിഷ്കരണ യജ്ഞത്തിന് തുടക്കമിട്ടു. ഈ ഉദ്യമത്തിന്റെ കൺവീനറായി അഭിവന്ദ്യ തിരുമനസ്സുകൊണ്ട് എന്നെ നിയമിച്ചു എന്നത് എന്റെ ഹൃദയത്തിൽ ഒരിക്കലും മറക്കാത്ത അനുഭവമായി ഇന്നും സൂക്ഷിക്കുന്നു. ഒന്നാംക്ലാസ് മുതൽ പന്ത്രണ്ടാം ക്ലാസ് വരെയുള്ള എല്ലാ ക്ലാസ്സുകളിലെയും പാഠപുസ്തകത്തിന്റെ പരിഷ്കരണത്തിനായി ഒരു കമ്മറ്റി അഞ്ചുവർഷക്കാലം കഠിനമായി പ്രവർത്തിച്ചതിന്റെ ഫലമാണ് ഇന്നത്തെ പാഠ്യപദ്ധതി. അഭിവന്ദ്യ തിരുമേനിയോടൊപ്പം ഡയറക്ടർ ജനറൽമാരായിരുന്ന ബഹു. ഒ. തോമസ് അച്ചനോടും, ബഹു. റെജി മാത്യുസ് അച്ചനോടും, ബഹു. കെ. വി. തോമസ് അച്ചൻ, ബഹു. ഏലിയാസ് അച്ചൻ, ബഹു. ചെറിയാൻ തോമസ് സാർ, ബഹു. ഐപ്പ് വർഗീസ് സാർ തുടങ്ങിയ ഒരു കുടുംബസമാനമായ കൂട്ടായ്മയാണ് എനിക്ക് ഈ പ്രവർത്തനത്തിന് ശക്തി നൽകിയത്. എല്ലാവരോടുമുള്ള നന്ദിയും കടപ്പാടും ഇവിടെ രേഖപ്പെടുത്തട്ടെ.

ഈ പ്രവർത്തനങ്ങൾക്കുശേഷം ഒ.വി.ബി.എസ്സിന്റെ പാഠ്യപദ്ധതി സമൂലമായി പരിഷ്കരിക്കുന്നതിലും പങ്കാളിയാകുവാൻ കഴിഞ്ഞു എന്നതും ഏറെ സന്തോഷം നൽകുന്നു. ഈ പ്രവർത്തനങ്ങൾക്ക് ദൈവം നൽകിയ പ്രതിഫലമെന്നോണം ഇപ്പോൾ സഭയുടെ കോട്ടയത്തെ ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ഗവേണിംഗ് ബോർഡ് മെമ്പറായി പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി എന്നെ നിയമിച്ചത് സൺഡേസ്കൂളിന്റെ ഒരു പ്രതിനിധിയായിട്ടാണ്. സൺഡേസ്കൂളിന്റെയും ഒ.വി.ബി.എസ്സിന്റെയും യൂണിറ്റ്തലം മുതൽ കേന്ദ്രതലം വരെയുള്ള എല്ലാ പ്രവർത്തകരും അദ്ധ്യാപക സഹോദരങ്ങളും വിദ്യാർത്ഥി സമൂഹവുമാണ് എന്നെ വളർത്തിയതും ഇന്നത്തെ ഞാനാക്കിയതും. എല്ലാവരോടും എന്റെ സഭയോടുമുള്ള നന്ദിയും കടപ്പാടും ഞാൻ എന്നും ഹൃദയത്തിൽ സൂക്ഷിക്കും.

•

# കവിതകൾ

**വർഗീസ് കിഴക്കേമുറി, മീനടം**



## സഭാമാതാവ്

**ഓ**ർമ്മയിലുയരേണം
കർമ്മമായ് വളരേണം
അമ്മയിൽ നിറയേണം
ആത്മാവിൽ വളരേണം
ഭക്തിയിലുയരേണം
സ്നേഹത്തിൽ ജ്വലിക്കേണം
മുക്തിതൻ മൂല്യങ്ങളിൽ
അമ്മയെ സ്മരിക്കണം
അമ്മയെ സ്മരിക്കുവാൻ
കർത്തവ്യം നമുക്കുണ്ട്
അമ്മയാം സഭാമാതിൽ
ധന്യമാം നാമമെന്നും
അന്യഥാചിന്തിക്കുവാൻ
പ്രേരണ ചെലുത്തല്ലേ
സ്വാതന്ത്ര്യം തന്നെയെന്നും
അമ്മയ്ക്കു പ്രിയംകരം
സ്വാതന്ത്ര്യം തന്നെയിന്നു
മക്കളിൽ വളരുന്നോ?

## സ്നേഹമാം അമ്മ

**അ**മ്മയാണെല്ലാവർക്കും
ഉണ്മയിൽ കാണുമമ്മ
നന്മയാണെല്ലാവർക്കും
നിർമ്മല നിർമ്മാല്യ മാ
കനിയും മനസ്സുമായ്
കാരുണ്യം ചൊരിയുമാ-
കരുണാകരനേശു
കാണുന്നതാരിലാണോ
അമ്മയെന്നാത്മനാമം
ആരിലായർപ്പിക്കുന്നു?
കണ്ണുനീർ തൂവിനിൽക്കും
കുരിശിൻചുവട്ടിലെ
അമ്മയാമമ്മതന്നിൽ
നമുക്കുമമ്മയുണ്ട്
നമ്മെയും നോക്കിടുന്നു
നാവിനാൽ നമിച്ചിടാം
സ്നേഹമാമമ്മയായി

# Crossword Puzzle 2

## Genesis

-KVG




**Across**

**4.** He put joseph in charge of his house and everything he owned

**5.** He died in his native city, Ur of chaldees, while his father was still living

**7.** Jacob set up a pillar in this place where God talked to him and poured oil thereon

**10.** King of Salem and the priest of Most High God

**Down**

**1.** This is the token of the covenant between God and every living creature

**2.** Joseph found his brothers taking care of their father's flock here

**3.** Abraham buried Sarah, his wife in the cave of this field

**6.** Joseph settled his father and brothers in Egypt by giving them property near this city

**8.** The lord mixed up the language of all people and from there they scattered all over the earth

**9.** Mighty hunter before the LORD

*ഉത്തരങ്ങൾ OSSAE Director General, Devalokam, Kottayam-686 004 എന്ന വിലാസത്തിലോ thesundayschoolossae@gmail എന്ന ഈമെയിലിലോ അയയ്ക്കുക*

**ANSWERS - CROSSWORD 1**

| Across | | Down | |
|---|---|---|---|
| **3.** | Jonah | **1.** | Moses |
| **5.** | Esther | **2.** | Joshua |
| **7.** | Solomon | **4.** | Abraham |
| **8.** | Elijah | **6.** | Daniel |
| **9.** | Saul | **7.** | Sarah |

**പൂർണ്ണമായും ശരിയായ ഉത്തരങ്ങൾ അയച്ചവർ**

1. Jenitta Ann Bobi, St. George Sunday School, Olavakkod
2. Jolly Varghese, St. Behanan Sunday School, Vazhamattom
3. Chinchu Jenu
4. Silpa Thomas

# സൺഡേസ്കൂൾ വാർത്തകൾ

## • ഒ.എസ്.എസ്.എ.ഇ. വാർഷിക പൊതുയോഗം

2018-19 ലെ സൺഡേസ്കൂൾ വാർഷിക പൊതുയോഗം അഭി. ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് തൃക്കുന്നത്ത് സെമിനാരിയിൽവച്ച് നടന്നു. ഒ.എസ്.എസ്.എ.ഇ. പ്രസിഡന്റ് അഭി. ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ആധ്യക്ഷം വഹിച്ചു. ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ് സ്വാഗതം ആശംസിച്ചു. അസോസിയേഷൻ അംഗങ്ങളായിരുന്ന ഓമല്ലൂർ ഇൻസ്പെക്ടർ പി. ജി. കുഞ്ഞുകോശി, നിലമ്പൂർ ഇൻസ്പെക്ടർ കെ. ഒ. ഫീലിപ്പോസ്, പറക്കോട് ഇൻസ്പെക്ടർ ബേബി എന്നിവരുടെ നിര്യാണത്തിലുള്ള അനുശോചനപ്രമേയം എക്സിക്യൂട്ടീവ് ഓഫീസർ അവതരിപ്പിച്ചു. 2018-19 ലെ വാർഷിക റിപ്പോർട്ട് ഡി. ജി. അവതരിപ്പിച്ചത് ചർച്ചകൾക്കുശേഷം യോഗം അംഗീകരിച്ചു. 2018-19ലെ വാർഷിക കണക്കും 2019-20 ലെ ബജറ്റും ട്രഷറാർ ശ്രീ. സന്തോഷ് ബേബി അവതരിപ്പിച്ചത് ചർച്ചകൾക്കുശേഷം അംഗീകരിച്ചു. പൊതുയോഗാംഗങ്ങൾ അയച്ചുതന്ന ചോദ്യങ്ങൾക്ക് പബ്ലിക്കേഷൻ ഓഫീസർ പ്രൊഫ. ഡോ. ചെറിയാൻ തോമസ് വിശദീകരണം നൽകി. 2019-20ലെ ഓഡിറ്റേഴ്സായി ജൂബി പീടിയേക്കൽ, കെ. വി. വർഗീസ് ഉമയാറ്റുകര എന്നിവരെ തെരഞ്ഞെടുത്തു. ഒ.എസ്.എസ്.എ.ഇ. കേന്ദ്രഓഫീസിന്റെ നവീകരണപ്രവർത്തനങ്ങൾ ഉടനെ ആരംഭിക്കുവാനും പരുത്തുംപാറയിലുള്ള വസ്തുവിൽ ഉദ്ദേശിക്കുന്ന പണികൾ അതിനുശേഷം ചെയ്യുവാനും തീരുമാനമെടുത്തു.

## • വ്യക്തിത്വ വികസന ക്ലാസ്സും A+ വിജയികൾക്ക് അനുമോദനവും

OSSAE വാഴൂർ ഡിസ്ട്രിക്ടിന്റെ ആഭിമുഖ്യത്തിൽ സൺഡേസ്കൂൾ 7 മുതൽ 12 വരെ ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികൾക്കുവേണ്ടി ഒരു വ്യക്തിത്വ വികസന ക്ലാസും ഈ വർഷം സെക്കുലർ 10, 12 ക്ലാസുകളിൽ ഉന്നതവിജയം നേടിയ കുട്ടികൾക്കുള്ള അനുമോദനവും വാഴൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളിയിൽവച്ച് 2019 ഒക്ടോബർ മാസം 2-ാം തീയതി നടത്തി.

വാഴൂർ ഡിസ്ട്രിക്ട് സൺഡേസ്കൂൾ പ്രസിഡന്റ് റവ. ഫാ. പോൾ ഏബ്രഹാം, ഇടത്തറ അദ്ധ്യക്ഷത വഹിച്ച യോഗം വാഴൂർ പള്ളിവികാരി റവ. ഫാ. തോമസ് ആൻഡ്രൂസ് മള്ളികടുപ്പിൽ ഉദ്ഘാടനം ചെയ്തു. യോഗത്തിൽ സൺഡേസ്കൂൾ കോട്ടയം ഭദ്രാസനം സെക്രട്ടറി ശ്രീ. വി. എം. ജോൺ, വാഴൂർ പള്ളി ട്രസ്റ്റി ശ്രീ. എം. എ. അന്ത്രയോസ്, സൺഡേസ്കൂൾ ഇൻസ്പെക്ടർ ശ്രീ. എ. എസ്. തോമസ്, സെക്രട്ടറി ശ്രീ. എ. എസ്. ജോസഫ് എന്നിവർ പ്രസംഗിച്ചു.

വ്യക്തിത്വ വികസന ക്ലാസ്സുകൾക്ക് കോട്ടയം ഡിസ്ട്രിക്ട് മെന്റൽ ഹെൽത്ത് പ്രോഗ്രാം നോഡൽ ഓഫീസർ ഡോ. മെറിൻ പൗലൂസ് നേതൃത്വം നൽകി. ഉന്നതവിജയം നേടിയ 16 കുട്ടികൾക്ക് പ്രസിഡന്റ് റവ. ഫാ. പോൾ ഏബ്രഹാം ഇടത്തറ, മൊമന്റോ നൽകി ആദരിച്ചു.

## • അദ്ധ്യാപകസംഗമം

കണ്ടനാട് (വെസ്റ്റ്) ഭദ്രാസന സൺഡേസ്കൂൾ അധ്യാപകസംഗമം മുളക്കുളം കർമ്മേൽകുന്ന് സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. ഭദ്രാസന മെത്രാപ്പോലീത്താ അഭി. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി സമ്മേളനം ഉദ്ഘാടനം ചെയ്തു. സൺഡേസ്കൂൾ ഡയറക്ടർ ജനറൽ ഫാ. ഡോ. വർഗീസ് വർഗീസ് ക്ലാസ് എടുത്തു. ഡയറക്ടർ ഫാ. റ്റി. പി. കുര്യൻ തളിയച്ചിറ, വെരി റവ. പോത്താറ കുര്യാക്കോസ് കോർ എപ്പിസ്കോപ്പാ, ഫാ. മത്തായി മർക്കോസ്, ഫാ. ജോസ് തോമസ്, ഫാ. ലൂക്കോസ് തങ്കച്ചൻ, പോൾ മത്തായി, മോൻസി ജോൺ, സി. ഡി. റോയി എന്നിവർ നേതൃത്വം നല്കി.

## • സഹപാഠ്യമത്സരങ്ങൾ

ഭദ്രാസനതല സഹപാഠ്യമത്സരങ്ങൾ എല്ലാ ഭദ്രാസനങ്ങളിലും വളരെ ഭംഗിയായി നടന്നു. എല്ലാ ഭദ്രാസന ഡയറക്ടർമാരെയും സെക്രട്ടറിമാരെയും അവരോടൊപ്പം സഹകരിച്ചവരെയും അഭിനന്ദിക്കുന്നു.

# സൺഡേസ്കൂൾ അറിയിപ്പുകൾ

• സോണൽ മത്സരങ്ങളിൽ വിജയികളായവർ അവരുടെ ഫോട്ടോകൾ ഓഫീസിൽ നൽകിയിട്ടില്ല എങ്കിൽ അത് എത്രയും പെട്ടെന്ന് ലഭ്യമാക്കണം.

• സൺഡേസ്കൂൾ പ്രതിഭ, വിജ്ഞാനി, പ്രവീൺ, ഗാനസുഗന്ധി, വേദവചനഭൂഷൺ എന്നീ സ്ഥാനങ്ങളിലേക്കുള്ള മത്സരങ്ങൾ 2020 ജനുവരി 11–ാം തീയതി ശനിയാഴ്ച ദേവലോകം കേന്ദ്രഓഫീസിൽ നടക്കുന്നതാണ്. പങ്കെടുക്കുവാൻ അർഹത നേടിയിട്ടുള്ള വിദ്യാർത്ഥികൾ പത്തുമണിക്ക് മുമ്പായി എത്തിച്ചേരേണ്ടതാണ്.

• 2020 അദ്ധ്യയന വർഷത്തിലേക്ക് തയ്യാറാക്കിയിരിക്കുന്ന ടെക്സ്റ്റ് ബുക്കുകളിൽ 5–ാം ക്ലാസ്സിലെയും 12–ാം ക്ലാസ്സിലെയും പുസ്തകങ്ങളിൽ ചില മാറ്റങ്ങൾ ഉള്ളതുകൊണ്ട് അധ്യാപകരും വിദ്യാർത്ഥികളും പുതിയ ടെക്സ്റ്റുബുക്കുകൾ ഉപയോഗിക്കുവാൻ ശ്രദ്ധിക്കണമെന്ന് അറിയിക്കുന്നു.

• നാലാം ക്ലാസ് വിദ്യാർത്ഥികൾക്ക് വാചകത്തിൽ ഉത്തരങ്ങൾ എഴുതുവാനുള്ള ബുദ്ധിമുട്ട് പല അധ്യാപകരും അറിയിച്ചിട്ടുള്ളതിനാൽ, വാർഷിക പരീക്ഷാ ചോദ്യപേപ്പറിൽ ഒറ്റവാക്കിൽ ഉത്തരം എഴുതാവുന്ന രീതിയിൽ ചോദ്യപേപ്പറിന്റെ മാതൃകയിൽ മാറ്റം വരുത്തിയിട്ടുണ്ട്.

**മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക സേവനവിഭാഗമായ ആർദ്ര ദേവലോകം സഭയിലെ സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾക്ക് നൽകുന്ന വിദ്യാദീപം സ്കോളർഷിപ്പിന് അഖില മലങ്കര അടിസ്ഥാനത്തിൽ താഴെ പറയുന്ന കുട്ടികൾ അർഹരായി.**

1) അൻജു ബിജു – സെന്റ് ജോർജ് കത്തിപ്പാറത്തടം (കണ്ടനാട് ഈസ്റ്റ് ഭദ്രാസനം)
2) അൻജലി ബിജു – സെന്റ് ജോർജ് കത്തിപ്പാറത്തടം (കണ്ടനാട് ഈസ്റ്റ്)
3) ജെറിൻ ഏബ്രഹാം – സെന്റ് പീറ്റേഴ്സ് പാതിക്കാട്ട്, മല്ലപ്പള്ളി (നിരണം)
4) അലൻ പി. തോമസ് – സെന്റ് തോമസ് കടപ്ര-മാന്നാർ (നിരണം)
5) അൻജു രാജൻ – സെന്റ് കുറിയാക്കോസ്, പേരായം (കൊല്ലം)
6) മെർലിൻ എസ്.രാജ് – മാർ ഏലിയാസ്, കരുനാഗപ്പള്ളി (കൊല്ലം)
7) ജോസ്ന സജി – സെന്റ് മേരീസ്, ചോഴിയോട്ട് (തിരുവനന്തപുരം)
8) അക്സാ സാറാ ബിജു – സെന്റ് തോമസ്, തൃക്കപ്പേട്ട (സുൽത്താൻ ബത്തേരി)
9) ഡോണാ ബിജു – സെന്റ് തോമസ്, മാനന്തവാടി (സുൽത്താൻ ബത്തേരി)
10) ക്രിസ്റ്റീന ജെയ്സൺ – സെന്റ് ജോർജ് നുച്ചിയാട്ട് (സുൽത്താൻ ബത്തേരി)
11) ബ്ലെസി പൗലോസ് – സെന്റ് പീറ്റേഴ്സ്, വളയൻചിറങ്ങര (അങ്കമാലി)
12) അജിൽ റ്റി. വിത്സൻ – ശാലേം മർത്തമറിയം, ചാത്തമറ്റം (അങ്കമാലി)
13) ജോസ്മി സൂസൻ ദാനീയേൽ – സെന്റ് ജോർജ്, കരുവാറ്റ (മാവേലിക്കര)
14) ജെനി പി. ജോയി – സെന്റ് ജോർജ് പള്ളിപ്പാട്ട് (മാവേലിക്കര)
15) അനുജ എസ്. വർഗീസ് – മാർ സെമവോൻ, ഉമ്മണ്ണൂർ (കൊട്ടാരക്കര- പുനലൂർ)
16) ആൻ മേരി വർഗീസ് – സെന്റ് ജോർജ്, മേലില (കൊട്ടാരക്കര- പുനലൂർ)
17) ലിജിയോ തോമസ് – സെന്റ് ഗ്രീഗോറിയോസ് കുറ്റൂർ (ചെങ്ങന്നൂർ)
18) മെറിൻ കൊച്ചേരിൽ – സെന്റ് ഗ്രീഗോറിയോസ് തൃക്കളൂർ, പാലക്കാട് (മലബാർ)
19) മെറിൻ കെ. ബി. – സെന്റ് ലാസറസ്, കുന്നംകുളം (കുന്നംകുളം)
20) സ്മൃതി സുനിൽ – സെന്റ് ജോർജ്, അയ്യപ്പൻകോവിൽ (ഇടുക്കി)
21) ബെൻസാ സണ്ണി – സെന്റ് ജോർജ്, കടമറ്റം (കണ്ടനാട് വെസ്റ്റ്)
22) സാജൻ സജി – സെന്റ് മേരീസ്, പാത്താമുട്ടം (കോട്ടയം)
23) അൻജു ജോർജ്, സെന്റ് തോമസ് വലിയപള്ളി, മീനടം (കോട്ടയം)

*അർഹരായ കുട്ടികൾക്കുള്ള സ്കോളർഷിപ്പ് തുക(3000/-രൂപ) അവരുടെ ബാങ്ക് അക്കൗണ്ടുകളിൽ നിക്ഷേപിച്ചിട്ടുള്ളതായി ജനറൽ സെക്രട്ടറി അഡ്വ.ഡോ. ഐസക്ക് പാമ്പാടി അറിയിച്ചു.*

# അർത്ഥതലങ്ങളിലേക്ക്

**എ**ല്ലാ ക്രിസ്തീയ വിശ്വാസികൾക്കും വളരെ പ്രധാനപ്പെട്ട പെരുന്നാളാണ് ക്രിസ്മസ് അഥവാ യൽദോപെരുന്നാൾ. ആരാധനവർഷത്തിൽ ആദ്യംവരുന്ന മാറാനായ പെരുന്നാളാണ് ക്രിസ്തുമസ്. വർഷത്തിൽ ഒരിക്കൽ മാത്രമാണ് നമുക്ക് യൽദോപെരുന്നാളിന്റെ ശുശ്രൂഷയിൽ സംബന്ധിക്കുവാൻ സാധിക്കുന്നത്. ഓർത്തഡോക്സ് സഭയുടെ എല്ലാ ശുശ്രൂഷാക്രമങ്ങളിലും എന്നപോലെ യൽദോശുശ്രൂഷയിലെയും ഗീതങ്ങൾ അർത്ഥസമ്പുഷ്ടവും ശ്രുതിമധുരവുമാണ്. അവയിൽ വളരെയധികം ഇമ്പകരമായ ഒരു ഗീതമാണ് സന്ധ്യാനമസ്കാരത്തിലെ ഏവൻഗേലിയോനിനു മുമ്പുള്ള 'ആരാലാവൂ വർണിപ്പാൻ' എന്നാരംഭിക്കുന്ന ഗീതം. ആ ഗീതം നമുക്കൊന്നു പരിശോധിക്കാം.

"ആരാലാവൂ വർണിപ്പാൻ ബേ-തലഹേമിൽ
ഇന്നുളവായ മഹാശ്ചര്യം, കണ്ടു ബുധൻമാർ വിസ്മിതരായ്
ഒരു പൈതലിതാ-പുൽക്കൂട്ടിൽ, കീറത്തുണിയിൽ മേവുന്നു,
കാഴ്ചയിലവനെളിയോനെന്നാൽ ഭ്രമമാഗ്നേയർക്കേറ്റുന്നോൻ
മാനവജന്മം-പൂണ്ടോനാം ദൈവതനുജനിവൻ സത്യം"

ബേതലഹേമിൽ ഇന്നു സംഭവിച്ച മഹാശ്ചര്യം വർണിക്കുവാൻ ആർക്കു കഴിയും. (ബുധൻമാർ = വിദ്വാന്മാർ). വിദ്വാന്മാർ കണ്ട് അത്ഭുതപ്പെട്ട സംഭവമാണിത്. പുൽക്കൂട്ടിൽ കീറത്തുണിയിൽ കിടക്കുന്ന കുഞ്ഞ് കാഴ്ചയിൽ നിരാലംബൻ എന്നു തോന്നാമെങ്കിലും, അഗ്നിമയന്മാർപോലും ഭയപ്പെടുന്ന, മനുഷ്യനായി അവതരിച്ച ദൈവപുത്രനാണ്.

"ഘോഷിതമായി സുതജനനം ബേതലഹേമിൽ
ആകർഷിച്ചാ സുവിശേഷം സരണി ബുധന്മാർക്കെളുതാക്കി
കൈത്താരിൽ കാണിക്കകളും ഹൃത്തിൽ വിശ്വാസവുമേന്തി
ഗുഹയിൽപൂകി സൃഷ്ടിയിതിൽ ധരണിതലത്തിൽ സീമവരെ
പ്രഭ വീശീടും മശിഹായാം ദുരിതവിമോചകനെ കൂപ്പി."

ബേതലഹേമിൽ ദൈവപുത്രന്റെ ജനനത്തിന്റെ സുവിശേഷം ഘോഷിക്കപ്പെട്ടിരുന്നതുകൊണ്ട് അങ്ങോട്ടേക്കുള്ള വഴി വിദ്വാന്മാർക്ക് എളുപ്പമായിത്തീർന്നു. (സരണി = വഴി) കൈയിൽ കാണിക്കകളും, ഹൃദയത്തിൽ വിശ്വാസവും വഹിച്ചുകൊണ്ട്, സൃഷ്ടിയിൽ ഭൂമി മുഴുവൻ പ്രകാശം ചൊരിഞ്ഞ, പാപപരിഹാരം നൽകുന്ന മശിഹായെ അവർ ഗുഹയിൽ ചെന്ന് നമസ്കരിച്ചു. (അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം.... എന്ന മാലാഖമാരുടെ ഗീതമാണ് ബേതലഹേമിൽ ഘോഷിക്കപ്പെട്ട സുവിശേഷം).

"വർഷിക്കട്ടേ താതനയച്ചിട്ടാ ബാബേൽ
തീച്ചൂളയിൽ ബാലന്മാരിൽ വീഴ്ത്തിയ ജീവപ്പനിനീരാ-
മൃതിലോകത്താകുലമേറും ഭവനങ്ങളിൽ മരുവുന്നോരിൽ
നിന്നഭയത്തിൽ നിദ്രിതരാം ദാസന്മാർ തൻ പിഴപോക്കീ-
ട്ടവകാശം നൽകീടേണം ശാശ്വതസുസ്ഥിരരാജ്യത്തിൽ"

ഇത് വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള ഒരു പ്രാർത്ഥനയാണ്. നമ്മുടെ പ്രാർത്ഥനകളിൽ വാങ്ങിപ്പോയവരെ ഓർക്കുക എന്നത് ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകത കൂടിയാണ്. ഇതേ ഗീതം പുരുഷന്മാരുടെ ശവസംസ്കാരശുശ്രൂഷയിലെ മൂന്നാം ക്രമത്തിലും പാടുന്നുണ്ട്.

ബാബേലിലെ തീച്ചൂളയിൽ എറിയപ്പെട്ട ബാലന്മാരിൽ (ശദ്രക്ക്, മേശക്ക്, അബേദനഗോ) പിതാവാം ദൈവം വർഷിച്ച ജീവൻ നൽകുന്ന പനിനീര് മൃതലോകത്തായിരിക്കുന്ന നിദ്രകൊള്ളുന്നവരിൽ വർഷിച്ചിട്ട് അവരുടെ പാപങ്ങൾ ക്ഷമിച്ച് നിത്യരാജ്യത്തിന് അവരെ അവകാശികളാക്കണമേ എന്നാണ് ഇവിടെ പ്രാർത്ഥിക്കുന്നത്. (മനുഷ്യവർഗത്തിന്റെ പാപങ്ങളുടെ മോചനത്തിനായിട്ടാണല്ലോ, ക്രിസ്തുവിന്റെ മനുഷ്യാവതാരം).

ശ്രദ്ധയോടെ ആരാധനയിൽ സംബന്ധിച്ചാൽ ഒരു ഓർത്തഡോക്സുകാരനായി ജീവിക്കുന്നതിൽ നമുക്കഭിമാനമുണ്ടാകും. അതിനു ദൈവം നമ്മെ സഹായിക്കട്ടെ.